ക്കം പുഷ്പത്തിന്നു ശോഭാവഹമായിരിക്കയുള്ളു. നാടകത്തിന്റെ ആ ഘട്ടങ്ങളിൽ സഖിമാരോടുള്ള വേർപാടുനിമിത്തം ശകുന്തള തിരെ അനാവൃത എന്നപോലെയിരിക്കുന്നു. കാണികളുടെ കണ്ണുകൾക്ക് ആ സ്ഥിതി കാണുമ്പോൾ എന്തെന്നില്ലാത്ത ഒരു സങ്കോചം ജനിക്കുന്നു. ആര്യയായ ഗൌതമി പെട്ടെന്നു പ്രവേശിക്കുമ്പോൾ വായനക്കാരുടെ മനസ്സിൽ ഒരു ശാന്തരസമാണ് ഉണ്ടാവുന്നത്.

രാജസഭയിൽവെച്ച് ശകുന്തളയെ തിരിച്ചറിയാതിരുന്നതിന്നു മുഖ്യകാരണം ശകുന്തളയുടെകൂടെ പ്രിയംവദയും അനസൂയയും ഇല്ലാതിരുന്നതാണെന്നു ഞാൻ വിചാരിക്കുന്നു. തപസ്വിനിയായ ശകുന്തളയെ തപോവനത്തിൽനിന്നു പുറമെ ഒററയ്ക്കുപെട്ടു കണ്ടപ്പോൾ രാജാവിന്നു പ്രത്യഭിജ്ഞയുണ്ടായില്ലെന്നുള്ളത് തീരെ അസംഭാവ്യമല്ല.

ശകുന്തള യാത്രപറഞ്ഞു ഭർത്തൃഗൃഹത്തിലേയ്ക്കുപോയതിന്നുശേഷം, അവളുടെ ശൈശവസഖികളായ പ്രിയംവദയ്ക്കും അനസൂയയ്ക്കും, ശൂന്യമായ ആ തപോവനത്തിൽ സഖീവിയോഗം മാത്രമേ ദുഃഖകാരണമായിരുന്നുള്ളു. സഖീവിയോഗമല്ലാതെ മറെറാരു മാററവും തപോവനത്തിനു വന്നിട്ടില്ലായിരുന്നുവെങ്കിലും, അവക്കു സർവ്വവും ദുഃഖകാരണമായിരുന്നു. ഹാ! അവരല്ലെ ജ്ഞാനഫലത്തെ അനുഭവിച്ചവർ. അജ്ഞാതമായ തത്വത്തെക്കൂടി അറിഞ്ഞതും അവരല്ലയോ!! കവി കെട്ടിയുണ്ടാക്കിയ നായികയുടെ ചാരിത്രപാഠമല്ലാ, തങ്ങളുടെ 'ഉററ തോഴി'യുടെ ഹൃദയതീർത്ഥത്തിൽ ആഴമായി ഇറങ്ങിയതുതന്നെയാണ് ഇതിന്നുകാരണം. എടയ്ക്കെടയ്ക്കു ഉപവനവൃക്ഷങ്ങളെ നനയ്ക്കുന്ന പതിവ് മേലിൽ അവർ വിസ്മരിച്ചേയ്ക്കുമോ? വല്ല ഉണങ്ങിയ എലകളുടെയും ശബ്ദംകേട്ടിട്ടു അവർ ആ അശോകമദ്ധ്യവർത്തിയായ അതിഥിയുടെ ആഗമനത്തെ അനുസ്മരിക്കാതിരിക്കുമോ? തപോവനത്തിലെ ആ മാൻകിടാങ്ങൾക്കു മേലാലും അന്നുണ്ടായിരുന്ന വിസ്രംഭാദരങ്ങൾ ഉണ്ടായിരിക്കുമോ?

ആ തപോവനത്തിൽ ചെന്ന് നമുക്കിപ്പോൾ പ്രിയംവദയുടെയും അനസൂയയുടെയും വർത്തമാനമെന്തെന്ന് ഒന്നന്വേഷിച്ചുനോക്കുക. അവർ കവികല്പിതങ്ങളായ വെറും പ്രതിബിംബങ്ങളായിരിക്കുമോ? ഇല്ല. അങ്ങിനെയാണെങ്കിൽ, അവർ ശകുന്തളയോടൊന്നിച്ചുതന്നെ അനുവർത്തിക്കുമായിരുന്നു. അതുകൊണ്ട്, ജീവനുള്ളവർ തന്നെയാണവരെന്നു നിർണ്ണയിക്കാം. അതുപോലെതന്നെ അവക്കു ശരീരവും ഉണ്ട്. പക്ഷെ ആ ശരീരത്തിന്നു കാവ്യത്തിന്റെ പുറത്തും, നാടകത്തിന്റെ അണിയറയിലുമിരുന്നിട്ടുമാത്രമെ വളരുവാനിടയായിട്ടുള്ളു. അതിവിനദ്ധമായ മരവിരികൊണ്ടെങ്കിലും ശകുന്തളയുടെ കുചങ്ങളെ വലുതാക്കുന്ന യൌവനത്തെ കെട്ടിനിർത്തുവാൻ അവക്കു കഴിഞ്ഞു. അപ്പോഴത്തെ അവരുടെ സാകൂതമായ മന്ദസ്മിതത്തിന്മേൽ, പുതുമഴയുടെ ആരംഭത്തിൽ ആകാശദേശത്തു കാർമേഘമെന്നപോലെ ബാഷ്പകലുഷമായ ഒരു ഛായയാണ് ഇന്നു പതിഞ്ഞിരിക്കുന്നത്. ഇപ്പോൾ അനന്യമാനസമാരായി ശകുന്തളയെത്തന്നെ വിചാരിച്ചു കഴിച്ചുകൂട്ടുന്ന അവരുടെ തപോവനത്തിൽനിന്നു ഓരോദിവസവും പൂജാർഹരായ പല അതിഥികളും സൽക്കാരം ലഭിക്കാതെ മടങ്ങിപ്പോകയാണ്. അതുകൊണ്ടു നമുക്കും മടങ്ങുകതന്നെ.

കെ. വി. എം.

---

# ഞങ്ങളുടെ വായനശാല

## ൧. ചെറുശ്ശേരിഭാരതം

പൂർവ്വസ്വത്തിന്റെ കൈകാര്യകർത്തൃത്വം കാരണവന്മാർക്കാണല്ലോ. ഗ്രന്ഥസമുച്ചയവും പൂർവ്വസ്വത്തുക്കളുടെ കൂട്ടത്തിൽ കൂട്ടാവുന്നതാണ്. നിലവും, പറമ്പും, പണ്ടവും, പാത്രവും, എന്നു വേണ്ട എളകുന്നവയും എളകാത്തവയുമായ തറവാട്ടുമുതലുകൾ മുക്കാലേമുണ്ടാണിയും അന്യാധീനപ്പെടുത്തുന്നതിന്നു കാരണവന്മാർക്ക് വിരോധമില്ല. എന്നാൽ, പെരുമാററംകൊണ്ട് ആകത്തുക്കത്തിന്ന് അണുമാത്രം വ്യത്യാസം വരാത്തതായ ഏട്ടിൽപ്പെട്ടു കിടക്കുന്ന പഴയ അക്ഷരസ്വത്തുക്കളെ ഇക്കൂട്ടർ കഴുത്തറുത്താലും പകുത്തു കാണിക്കുക പതിവില്ല. കാററുകടക്കാത്ത പെട്ടിക്കുള്ളിൽ കുത്തിനിറച്ചു വെച്ചിട്ടുള്ള ഗ്രന്ഥങ്ങൾ ആണ്ടിലൊരിക്കൽ സരസ്വതിപൂജ പ്രമാണിച്ച് ആദിത്യനെക്കാട്ടുക പതിവുണ്ടെങ്കിലും, അതും സമക്ഷത്തു വെച്ചേ ചെയ്യാറുള്ളു. പെട്ടി തുറക്കുമ്പോഴേയ്ക്കു് അനവധി ഇരട്ടവാലന്മാർ അങ്ങുമിങ്ങും ഓടിത്തുടങ്ങും. ഓരോന്നായി തട്ടിക്കുടഞ്ഞ് ഉതരുനീക്കി കെട്ടിമുറുക്കുമ്പോഴേയ്ക്കു് അവയും ഇടയിൽ കുടുങ്ങീട്ടുണ്ടായിരിക്കും. ഗ്രന്ഥസംഹാരികളായ ഈ ദുഷ്ടകീടങ്ങൾ ഈത്തരം മനുഷ്യകീടങ്ങളുടെ പുനർജ്ജന്മമായിരിക്കാം. ഉടമസ്ഥന്നു കാക്കാശ്ശുപോലും നഷ്ടമില്ലാത്തതും അർത്ഥികളെ കൃതാർത്ഥരാക്കിത്തീർക്കുന്നതുമായ അക്ഷരനിക്ഷേപത്തെ ഇങ്ങിനെ പുഴുക്കുത്തി പൊടിച്ചുകളയുന്നതുകൊണ്ടുള്ള മഹാപാപം, ഇരുവാലന്മാരല്ലാ എട്ടുകാലന്മാരായി ജനിച്ചാലും ഇവരെ വിട്ടുപോകുമെന്നു തോന്നുന്നില്ല. ഇങ്ങിനെയിരിക്കെ, 'ചെറുശ്ശേരിഭാരതം' എന്ന ഈ ഗ്രന്ഥരത്നം ഒരു നോട്ടക്കാരന്റെ കയ്യിൽ പെട്ടതുകൊണ്ട് പണ്ഡിതന്മാർക്ക് ഇതിന്റെ വിലമതിക്കാൻ എടവന്നു. അല്ലെങ്കിൽ ഇതും വാല്മീകിയുടെ ഗോത്രക്കാർക്ക് കാഷ്ഠദ്രവ്യമായി കലാശിക്കുമായിരുന്നു. ചിറയ്ക്കൽ കോവിലകത്തു രാമവർമ്മ ഏളയരാജാവവർകളുടെ പരിശ്രമശീലത്തിന്റെ ഫലമായി പുറത്തു പുറപ്പെട്ട ഈ ഭാരതഗാഥ, കൃഷ്ണഗാഥയുടെ കർത്താവും പ്രസിദ്ധനുമായ ചെറുശ്ശേരി നമ്പൂതിരി ഉണ്ടാക്കിയതാണെന്നു സ്ഥാപിപ്പാൻ രാജാവവർകളുടെ അവതാരിക ധാരാളം മതിയാകുന്നതാണ്. അല്ലെന്നുള്ള പക്ഷക്കാർ ഇതിലും നല്ല തെളിവു ഹാജരാക്കുന്നതുവരെ ഈ അവതാരികയ്ക്കു വിലക്കുറവു വരുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. ഇതിലും കൃഷ്ണഗാഥയിലും പ്രയോഗചാതുര്യത്തിന്നു പ്രകാരഭേദം കാണുന്നതിന്നു കവിയുടെ പരിചയഭേദം കാരണമായിരിക്കാമെന്നല്ലാതെ പേരുമാററം വേണമെന്നു തോന്നുന്നില്ല. ഒരേ രീതിയിലുള്ള പഴയ പദങ്ങൾ സ്വൈരവഴിക്കുപയോഗിച്ചിട്ടുള്ള പാദങ്ങൾ കൃഷ്ണഗാഥയിലെന്നപോലെ ഇതിലും ധാരാളം കാണുന്നുണ്ട്. ഫലിതപ്രയോഗവും വേണ്ടേടത്തോളമുണ്ട്. പക്ഷെ, 'സ്നാനിച്ചു' എന്നു മുതലായ ക്രിയകൾക്കും 'പുംസന്മാർ' എന്നു തുടങ്ങിയ പദങ്ങൾക്കും കാലഭേദംകൊണ്ടല്ലാതെ സാധുത്വം കല്പിപ്പാൻ നിവൃത്തിയില്ല. എതായാലും, രാമവർമ്മരാജാവവർകളുടെ സാ

ഹിത്യപരിശ്രമം ചിരാനുബന്ധിയായിരിക്കുവാൻ ഞങ്ങൾ പ്രാർത്ഥിക്കുന്നു.

## ൩. മണിപ്രവാളശാകുന്തളം

രുചിഭേദം കാലവ്യത്യാസത്തെ അനുസരിച്ചിരിക്കും. 'ഭാഷാശാകുന്തള'ത്തിൽ സംസ്കൃതപദപ്രയോഗം കുറെ അധികമാണെന്നുള്ള പക്ഷം ഇന്നുള്ളതുപോലെ അന്നും ഉണ്ടായിരുന്നുവെങ്കിലും, അതിനെ ഒന്നു നവീകരിക്കണമെന്നു പരിഭാഷകനായ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലേക്കു തന്നെ അഭിപ്രായമുണ്ടാവത്തക്ക രുചിഭേദം, ഭാഷാസാഹിത്യസ്നേഹികളുടെ ഇടയിൽ ഒരു കാൽനൂററാണ്ടിനു മുമ്പ് ഉണ്ടായിരുന്നില്ല. ഇപ്പോൾ കാലാനുസാരേണ ജനങ്ങൾക്കുള്ള രുചിഭേദത്തെ നല്ലവണ്ണം അറിഞ്ഞ്, അവിടുന്നു തന്നെ ആ ഗ്രന്ഥം ഒന്നു പരിഷ്കരിച്ച് 'മണിപ്രവാളശാകുന്തളം' എന്ന നാമധേയത്തിൽ അവതരിപ്പിച്ചിരിക്കുന്നു. വളരെ പഴമപ്പെട്ട 'മണി'(സംസ്കൃതം)യും 'പ്രവാള'(മലയാള)വും ചേർത്തുകോർത്തുണ്ടാക്കിയതാണെങ്കിലും, മണം നിറഞ്ഞ പൂനിരകൾ കൂട്ടിത്തൊടുത്തുണ്ടാക്കിയ പൂത്തുമാലയിലെന്നപോലെ ഈ കൃതിമാലയിൽ ഹൃദയംഗമമായ വാസന വിളയാടുന്നുണ്ട്. കോയിത്തമ്പുരാൻ തിരുമനസ്സിലെ കവിതയ്ക്കുള്ള ആസ്വാദ്യത എന്നപോലെ അവിടുന്നുണ്ടാക്കിയ ശാകുന്തളത്തിന്റെ രസികതയും വിശ്വവിശ്രുതമായതുകൊണ്ട്, കേരളഭാഷയുള്ള കാലത്തോളം ഏളകാത്തതായ പ്രതിഷ്ഠ നേടിയ അവയെപ്പററി ഇപ്പോൾ ഒരു നിരൂപണം ചെയ്യുക എന്ന സാഹസത്തിനു ഞങ്ങൾ ഒരുങ്ങുന്നില്ല. ഈ നവീനകരണത്തിൽ ചെയ്തിട്ടുള്ള മാററങ്ങൾ വളരെ കുറച്ചേ ഉള്ളുവെങ്കിലും, ഉള്ളത് ഉള്ളതുതന്നെയായിട്ടുണ്ടെന്നതിനു 'അശിശിരകരൻ' ഇത്യാദി പദ്യങ്ങൾ തെളിവാകുന്നു. ഈ കൃതിയിൽ ഇനിയും വിശദപ്പെടാത്ത വല്ല പദാർത്ഥങ്ങളുമുണ്ടെങ്കിൽ, തിരുവനന്തപുരം കോളേജിലെ മലയാളപണ്ഡിതരായ ആററൂർ കൃഷ്ണപിഷാരോടി അവർകളെഴുതിയ വ്യാഖ്യാനത്തിന്റെ വെളിച്ചത്തിൽ അവ തെളിഞ്ഞുകാണുകയും ചെയ്യാം. ഈ ഉത്തമഗ്രന്ഥത്തിന് കൊച്ചി ൧൧-ാം കൂറ് രാമവർമ്മ (അപ്പൻ) തമ്പുരാൻ തിരുമനസ്സുകൊണ്ട്, മൂലശാകുന്തളത്തിലെ ഉള്ളുകള്ളിയും കണ്ടറിഞ്ഞ് എഴുതിട്ടുള്ള രസജനകമായ അവതാരിക ഒരാഭരണമായിട്ടുണ്ട്.

## ൪. മലയാളശാകുന്തളം

വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെയ്ക്കുള്ള ഭാഷാവാത്സല്യം അന്യാദൃശം തന്നെ. "ത്വാമേകതസ്തവ ബിഭർത്തി ഗുരുർവിനിദ്രസ്ത്വസ്യാ ഭവാനപരധുര്യപദാവലംബി" എന്നു പറഞ്ഞതുപോലെ, കേരളഭാഷാപോഷണത്തിന്നായി അവിടുന്ന് ഒരിടത്തു പരിശ്രമിക്കുമ്പോൾ, അവിടത്തെ പ്രിയഭാഗിനേയനും ശിഷ്യാഗ്രഗണ്യനും ഭാഷാസാഹിത്യത്തിൽ ഗണ്യങ്ങളായ പല ഗ്രന്ഥങ്ങളുണ്ടാക്കി പ്രസിദ്ധി നേടിയ ദേഹവുമായ എ. ആർ. രാജരാജവർമ്മ എം. എ. അവർകൾ മറെറാരിടത്തു പരിശ്രമിക്കുന്ന സംഗതി ആ ഭാഷാഗുരുവിനെന്നപോലെ കേരളീയർക്കൊക്കെയും അഭിമാനകാരണമാകുന്നു. ഈ പരിശ്രമത്തിന്റെ ഫലമായിട്ട് നമുക്ക് കിട്ടീട്ടുള്ള ഒരു പുതിയ പുസ്തകമാണ് 'മലയാളശാകുന്തളം'. സംസ്കൃതച്ഛായ തീരെ ഒഴിച്ച്, മലയാളരീതിയെ മാത്രം

അവലംബിച്ചിട്ടാണ് ഇതെഴുതിയിരിക്കുന്നത്. സംസ്കൃതപദങ്ങളെ വിഭക്തി പ്രത്യയങ്ങളോടുകൂടി എടുകലന്ന് പ്രയോഗിക്കുന്ന ഭാഷാകവിതയാണല്ലൊ മണിപ്രവാളം. എന്നാൽ സംസ്കൃതവിഭക്തികളെയും മാറും ഒഴിച്ച്, സംസ്കൃതപദങ്ങൾക്കു കൂടി ഭാഷാവിഭക്തികളെ ചേൎത്തുണ്ടാക്കുന്നതാണ് മലയാളകവിത. ഈ രണ്ടു ജാതി കവിതാരീതിയും അതാതിന്റെ സ്ഥാനത്തു ഉൽകൃഷ്ടമെന്നല്ലാതെ ഒന്നിനോടൊന്നു താരതമ്യപ്പെടുത്തുവാൻ നോക്കുന്നത് എപ്പോഴും അബദ്ധമായിരിക്കും. മലയാളരീതി പിടിച്ച് നിൎമ്മിച്ചിട്ടുള്ള ഈ ശാകുന്തളം ഒന്നിലധികം പരിവൃത്തി വായിച്ചു നോക്കിയതിൽ, രാജരാജവൎമ്മതമ്പുരാനവൎകളുടെ ഉദ്ദേശം ധാരാളം നിറവേറുന്നതിന്നു ഇതു മതിയായിട്ടുണ്ടെന്നാണ് ഞങ്ങളുടെ അഭിപ്രായം. വായനക്കാൎക്ക് എളുപ്പത്തിൽ അൎത്ഥം മനസ്സിലാവുന്നവയും മൂലകാരന്റെ ഭാവങ്ങളെ വെളിപ്പെടുത്തുന്നവയുമായ ഇതിലുള്ള ഗദ്യപദ്യങ്ങൾ എടുത്തുദാഹരിക്കുക എന്നു വെച്ചാൽ പുസ്തകത്തിലെ പല ഭാഗങ്ങളും പകൎത്തേണ്ടതായി വരും.

"ചിത്രത്തിലാദ്യമെഴുതീട്ടുയിർചേൎത്തതാമോ
ചിത്തത്തിൽവെച്ചഴകുചേൎത്തുരചിച്ചതാമോ"

എന്നു മുതലായ ശ്ലോകങ്ങൾ എത്ര ഹൃദയംഗമങ്ങളായിരിക്കുന്നുവെന്ന് പറഞ്ഞറിയിപ്പാൻ പ്രയാസമാണ്. എന്നാൽ, പരിഭാഷകൻ മനസ്സിരുത്തിയതു പോരാഞ്ഞിട്ടോ എന്തോ ചില പ്രയോഗങ്ങൾ കുറേക്കൂടി പരിഷ്കരിക്കാമായിരുന്നു എന്നു ഞങ്ങൾക്കു പക്ഷമുണ്ട്. 'താലവൃന്തം' കൊണ്ടു വീശുമ്പോഴുണ്ടാവുന്ന സുഖം 'ആലവട്ടം ചാൎത്തു'ന്നതുകൊണ്ടു സൎവ്വസാധാരണമായി ഉണ്ടാവുമെന്നു തോന്നുന്നില്ല. ഈ മാതിരി പ്രയോഗങ്ങൾകൂടി കൂടാതെ കഴിക്കുവാൻ വേണ്ട പഠിപ്പും പരിചയവും, തഴക്കവും പഴക്കവും ഉള്ള ഒരു കവിയാണ് ഇതിന്റെ പരിഭാഷകനെന്നു പൂൎണ്ണബോധ്യമുള്ളതുകൊണ്ടാണ് ഈ ന്യൂനതയെ ഞങ്ങൾ എടുത്തുകാണിച്ചത്. എന്തുകൊണ്ടു നോക്കിയാലും, ഈ മലയാളശാകുന്തളത്തെ സംസ്കൃതസാഹിത്യരസികന്മാർ കാളിദാസരുടെ ശാകുന്തളത്തെ എന്നപോലെ മലയാളികൾ ആദരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഈ പുസ്തകം കേരളഭാഷയുടെ ഗുരുഭൂതനായ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലേയ്ക്കല്ലാ സമൎപ്പിച്ചതെങ്കിൽ അതൊരു ന്യൂനതയായി കരുതത്തക്കവിധം, ഇതവിടേയ്ക്കു സമൎപ്പിച്ചിട്ടുള്ളത് യുക്തരൂപമായിരിക്കുന്നു. മേല്പറഞ്ഞ രണ്ടു ശാകുന്തളവും നമുക്കു സമ്പാദിച്ചുതന്നത്, അൎത്ഥശാസ്ത്രത്തിന്റെ ഉള്ളും കള്ളിയും അറിഞ്ഞിട്ടുള്ള തിരുവനന്തപുരം ബി. വി. ബുക്കുഡിപ്പോക്കാരാകയാൽ അവരെ അഭിനന്ദിക്കാതെ നിവൃത്തിയില്ല.

☞ ശേഷം പുസ്തകങ്ങളുടെ അഭിപ്രായം മകരമാസത്തിലെ ലക്കത്തിൽ

മാ. പ.

---

# चित्रश्लोकाष्टकम् ॥

:o:

किं काम्यते का मधुरा क ईड्यः
स्त्रीभूषणं किं मधुलोलुपः कः ।

को न्यक्स्वरः कीदृगभूद्दशास्यो
रामास्त्रपाळीनिहतो बभूव ॥ १ ॥

कथ्यन्ते स्मरशौरिपद्मजपुरारीणां क संबुद्धयः
का सारग्रहणैषिणामुपमितिर्विद्वज्जनोदीरिता ।
वक्षोभूनिलया च का मुररिपोः का वा भवेत् सुभ्रुवां
लीलालंकृतिरत्र भाति चतुरा पादादिवर्णावलिः ॥ २ ॥

कस्मिन् वाञ्छन्ति सन्तो जगति भवति कः प्रत्ययः प्रत्ययान्ता-
दुग्धाम्भोधेः कया वाजनि सनि परतः किंस्विदभ्यासगातः ।
किं वा ब्रूते वयस्यं मुररिपुकमलाकामसंबुद्धयः काः
किं सूर्योद्योतकान्तं खलु सरसिजराजीति राजत्यजस्रम् ॥ ३ ॥

कास्स्युः संबुद्धयोऽपांपतिकुसुमशरश्रीशगौरीश्वराणां
कौ धातू स्तामदादौ हरिगुणमसहन् पौण्ड्रकः कीदृशोऽभूत् ।
कालो नात्येति कास्मिन्नुपमितिवचनं किन्नु कौ मोहनीया-
वन्तस्थप्रायसूत्रं विलसति सकलस्यास्य साभूतराय ॥ ४ ॥

यस्याकीर्तिशस्या प्रहर्षजननी भद्रेण भागीरथी
सा मालात्यधिमौलि लोचनपदे चित्रं कराब्जं विदुः ।
श्यामार्द्धांगमुमापि यो दहति मव्येन स्मरेण स्मरं
सत्क्षेमाय स सर्वकालमपि यो वेदात्मभूतः स नः ॥ ५ ॥

विश्वामित्रमखं ययावसुरवैरिभ्यो यदङ्घ्र्यंबुजो-
त्स्पर्शाच्छिलयापि यौवनमहोभूमेरुदाराश्रियम् ।
यो यातून्यनभिष्ट दूषणमुखान्यानन्दपाथोनिधौ
सेतुं रावणमप्यहन्नरतनुं गायन्तमिष्टाप्तये ॥ ६ ॥

यत्तत्त्वावगमे सनाळकमलोद्भूतिश्च लक्ष्मीस्स्वयं
दुष्प्रापं यमपि प्रपद्यत इदं विश्वं विचित्रात्मकम् ।
चक्रुर्लोकसुमङ्गलानि जगतां द्रुह्यन्ति यातूनि यो
जघ्नुस्तं प्रणमामि पूर्णकरुणं श्रीपूर्णवेदेश्वरम् ॥ ७ ॥

यः सिद्ध्यै तापसानां नयनहुतकुमारः कुमारः कुमारो
यद्वीर्येणोदपादि त्रिदशरिपुकृतान्तः कृतान्तः कृतान्तः ।
येनार्तत्रायकेण क्षपितसुरविषादो विषादो विषाद-
श्चेतश्शुद्धिं विदध्यात् समुपनमससोमः ससोमः ससोमः ॥ ८ ॥




# ഷഷ്ടിപൂൎത്തിലക്കം

മംഗളോദയം ധനു 11-ാംതിയ്യതി



വാള്യം 5 ലക്കം 2



PRINTED AND PUBLISHED BY MANGALODAYAM CO., LTD., K. K. PRESS, TRICHUR.



സർ. രാമവർമ്മ

ജി. സി. എസ്സ്. ഐ., ജി. സി. ഐ. ഇ., എഫ്. എം. യു.

കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട്

മംഗളോദയം കമ്പനിവക കേരളകല്പദ്രുമം അച്ചുക്കൂടം, തൃശ്ശിവപേരൂർ.

# സർ. രാമവർമ്മ ജി.സി.എസ്സ്.ഐ., ജി.സി.ഐ.ഇ., എഫ്. എം. യു.

## കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട്

"യഥാ തഥാപി യഃ പൂജ്യോ യത്ര തത്രാപി യോച്ചിതഃ ।
യോപി വാ സോപി വാ യോസൌ ദേവോ വിജയതേതരാം." ॥

### തിരുമനസ്സിലെ കുട്ടിക്കാലം.

ഇപ്പോഴത്തെ കൊച്ചി രാജകുഡുംബം മുഴുവനും ഒരു പെൺവഴി തമ്പുരാനിൽ നിന്നാണ് ഉണ്ടായിട്ടുള്ളത്. അവിടുന്നു 971-ൽ (സാക്ഷാൽ ശക്തൻ തമ്പുരാൻ തിരുമനസ്സിലെ കാലത്ത്) തിരു അവതാരം ചെയ്ത് 1036-ൽ തീപ്പെട്ട വലിയമ്മതമ്പുരാനാണ്. അവിടേക്ക് നാലു പെൺമക്കളുണ്ടായിരുന്നു. അതിൽ മൂന്നാമത്തെ ആളാണ് തിരുമനസ്സിലെ അമ്മ. അവിടുന്ന് 1008 വൃശ്ചികത്തിൽ തിരുഅവതാരം ചെയ്തു. 1021-ൽ അവിടുത്തെ തൃത്താലിചാർത്തു കഴിഞ്ഞു. കുടല്ലൂർമനക്കൽ ഭാസ്കരൻ (അനുജൻ) നമ്പൂതിരിപ്പാട് അവിടെക്ക് ഇരിപ്പായി. 1026-ൽ അവിടെക്ക് ഒരു പെൺവഴി തമ്പുരാനുണ്ടായി. 1028 കുംഭമാസത്തിൽ കാശിയിൽ നിന്നു തീപ്പെട്ട വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു കാശിക്കെഴുന്നള്ളുന്ന സമയം ഇപ്പോഴത്തെ തിരുമനസ്സിലെ തിരുവയററിൽ ഉണ്ടായിരിക്കുന്ന കാലമായിരുന്നു. "കുഞ്ഞിക്കാവു പ്രസവിച്ച് ഉണ്ണിയാണെങ്കിൽ പേരിട്ട് എന്നെ അറിയിക്കണം." എന്നരുളിച്ചെയ്തിട്ടാണ് കാശിക്കെഴുന്നള്ളിയത്. അതുപോലെ തന്നെ 1028-ാമാണ്ടു ധനുമാസം 14-ാം-നു മീനരാശിയിൽ തിരുഅവതാരം ചെയ്ത് 'രാമവർമ്മൻ' എന്നു തിരുനാമമിട്ട വിവരം കാശിയിൽ അറിയിക്കുകയും പേരു ചൊല്ലി വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു സ്നാനം ചെയ്യുകയും ഉണ്ടായിട്ടുണ്ട്.



76-ൽ തീപ്പെട്ട വലിയമ്മ തമ്പുരാൻ 1008—1076.
(തിരുമനസ്സിലെ അമ്മ)



കൊച്ചി ഇളയ തമ്പുരാൻ 1026—1053.
(തിരുമനസ്സിലെ മൂത്ത സഹോദരി)

അഞ്ചാമത്തെ തിരുവയസ്സിൽ എഴുത്തിനു വച്ചു. അന്നു തന്നെ 17 മാസം പ്രായം കൂടിയ അവിടുത്തെ മൂത്ത സഹോദരിയും ഒരുമിച്ചു പഠിച്ചുതുടങ്ങി. അന്നു പഠിപ്പിക്കുവാൻ മുഴക്കുളത്തു കുഞ്ഞുണ്ണി നമ്പ്യാർ ഒരാൾ മാത്രമെ ഉണ്ടായിരുന്നുള്ളു. സംസ്കൃതത്തിൽ അദ്ദേഹത്തിന്നു നല്ല വ്യുൽപത്തി ഉണ്ടായിരുന്നു. വ്യാകരണത്തിൽ വിശേഷിച്ചും നിപുണനായിരുന്നു. പ്രായം അറുപതോളമായി. തമ്പുരാക്കന്മാരെ വളരെക്കാലം പഠിപ്പിച്ചിട്ടുണ്ട്. അന്നുണ്ടായിരുന്ന ആൺവഴി തമ്പുരാക്കന്മാരും, അമ്മതമ്പുരാനും കുഞ്ഞമ്മതമ്പുരാനും ഒഴികെ മററുള്ള പെൺവഴി തമ്പുരാക്കന്മാരും നമ്പ്യാരുടെ ശിഷ്യരായിരുന്നു. അന്നു പഠിച്ചിരുന്നവരിൽ ചിങ്ങമാസത്തിൽ തീപ്പെട്ട തിരുമനസ്സിലേക്കാണ് പ്രായം കൂടിയതു്.

ഏകദേശം ഈ കാലത്ത് അന്നത്തെ വലിയ തമ്പുരാന്റെ കല്പനപ്രകാരം വൈകുന്നേരം നാലു മണി മുതൽ അഞ്ചു മണി വരെ അമ്മ തമ്പുരാൻ കോവിലകത്തു നടപ്പുരയിൽ 'പൊന്നുവെള്ളു' എന്നു പേരായ ഒരു സാധുക്കുതിരയുടെ പുറത്തു 'സവാരി' ചെയ്തു അഭ്യസിച്ചുവന്നു.



1. 1065 മിഥുനമാസത്തിൽ തീപ്പെട്ട വലിയമ്മതമ്പുരാൻ.



2. 1055 മീനമാസത്തിൽ തീപ്പെട്ട കുഞ്ഞമ്മതമ്പുരാൻ



3. 1077-ൽ തീപ്പെട്ട വലിയമ്മ തമ്പുരാൻ

(തിരുമനസ്സിലെ അമ്മതമ്പുരാക്കന്മാർ)

തിരുമനസ്സിലേക്കു പഠിക്കുവാൻ ലേശം താല്പര്യമുണ്ടായിരുന്നില്ല. ഒരു തരം കണ്ടെങ്കിൽ കബളിക്കുവാൻ നോക്കിയിരുന്നു. അവിടുത്തെ അമ്മയ്ക്കു അപ്രിയമായ സംഗതികളിലൊഴികെ മററുള്ളതിലൊക്കെ അവിടുത്തെ മൂത്ത സഹോദരിയും സഹായിച്ചിരുന്നു. കൂടെ പഠിച്ചിരുന്ന മററുള്ളവരെപ്പോലെ ഇല്ലെങ്കിലും അവിടേക്കു ബുദ്ധിസാമർത്ഥ്യം ഒരു വിധം കുശലമായിരുന്നു. ആറു വയസ്സായപ്പോൾ തന്നെ പ്രായംചെന്നവർകൂടി വിശ്വസിക്കത്തക്കവണ്ണമുള്ള സൂത്രങ്ങളും വ്യാജങ്ങളും സൃഷ്ടിക്കുന്നതിൽ സാമർത്ഥ്യം നല്ലവണ്ണം ഉണ്ടായിരുന്നു. ആ വക സൂത്രങ്ങൾ മററുള്ളവൎക്കു മനശ്ശല്യം ഉണ്ടാക്കത്തക്കവയായിരുന്നു എങ്കിലും വളരെ ഉപദ്രവകരങ്ങളായിരുന്നില്ല. മററുള്ള കൊച്ചുതമ്പുരാക്കന്മാരായിട്ടു തിരുമനസ്സുകൊണ്ടു അങ്ങോട്ടു തമ്മിത്തല്ലാൻ പോയിരുന്നില്ല. ഓടിനടന്നു കളിക്കുക; അതായിരുന്നു അവിടുത്തെ ജോലി. ഒരു ദിവസം ഇത്ര വീഴ്ചകളെ പാറുകയുള്ള എന്നു കണക്കില്ല. ഏകദേശം പന്ത്രണ്ടു തിരുവയസ്സായിരുന്ന കാലത്തു ചക്കംകുളങ്ങരെ തൃക്കൺപാൎത്തു കുതിരപ്പുറത്തു തിരിയെ എഴുന്നെള്ളുമ്പോൾ കുതിര ഞെഹട്ടി പിടിച്ച് ഓടി ദേവതമാളികയുടെ സമീപത്തിലുള്ള ലായത്തിലേക്കു കടക്കുവാൻ ഭാവിച്ചപ്പോൾ പഴോം രാമൻ എന്നൊരു വാലിയക്കാരൻ കുതിരയെ പിടിച്ചുനിൎത്തിയില്ലായിരുന്നു എങ്കിൽ വലുതായ ആപത്തു വന്നു സംഭവിക്കുമായിരുന്നു. തിരുമനസ്സിലെ അമ്മ അവിടുത്തെ ദേഹം വേണ്ടതിലധികം സൂക്ഷിച്ചിരുന്നു. ഒരു മരുന്നു സേവിപ്പിക്കാത്ത ദിവസം ഇല്ല. പത്ഥ്യമായിട്ടല്ലാത്ത അമൃതേത്തും ഇല്ല. അവിടുത്തെ തിരുമേനി "ഔഷധംകൊണ്ടാണ് ഉണ്ടാക്കീട്ടുള്ളത്, അന്നംകൊണ്ടല്ല. അതുകൊണ്ടു കുഞ്ഞിക്കിടാവിന് ഇതിൽ ശക്തി കൂടാൻ തരമില്ല" എന്നു മിഥുനമാസത്തിൽ തീപ്പെട്ട തിരുമനസ്സുകൊണ്ടു നേരംപോക്കായിട്ട് അരുളിച്ചെയ്യാറുണ്ട്.

ആവിടുന്നു നല്ലവണ്ണം പഠിച്ചു കണ്ടാൽ കൊള്ളാമെന്നു വളരെ മോഹമുണ്ടായിരുന്നതിനാൽ അമ്മയ്ക്കു അവിടുത്തെ മടി കണ്ടിട്ടു വളരെ സുഖക്കേടുണ്ടായിരുന്നു. പലപ്പോഴും ശകാരിക്കാറുണ്ട്. അടിക്കുമെന്നുകൂടി അരുളിച്ചെയ്തു ഭയപ്പെടുത്താറും ഉണ്ട്. ഇതൊക്കെയായിട്ടും പിന്നെയും പഠിക്കുവാൻ കൂട്ടാക്കിയിരുന്നില്ല. പന്ത്രണ്ടു തിരുവയസ്സായപ്പോൾ മലയാള അക്ഷരങ്ങൾ നല്ലവണ്ണം വായിക്കുവാൻ മാത്രം ശീലമായിരുന്നു.

രുദ്രപട്ടർ എന്നൊരാളായിരുന്നു അവിടുത്തെ നോക്കിയിരുന്നത്. അവിടുത്തെ അമ്മയ്ക്കു ഏഴു വയസ്സായ മുതല്ക്കു കൂടെ താമസിച്ചിരുന്ന ഒരാളാണ് ഇദ്ദേഹം. തിരുമനസ്സുകൊണ്ട് "ആപ്പ" എന്നാണ് ഇദ്ദേഹത്തിനെ വിളിച്ചിരുന്നത്. തിരുമുല്പാടു കിട്ടിയതിന്നു ശേഷം കളഞ്ചം കാൎയ്യക്കാരായിരുന്ന് ഒടുവിൽ 40-ക പെൻഷ്യൻ വാങ്ങിയിരിക്കുന്ന കാലത്താണ് മരിച്ചത്. ഇദ്ദേഹം ദീനം പിടിച്ചു കിടക്കുമ്പോൾ കാണ്മാൻ എഴുന്നെള്ളുന്നുണ്ടെന്നു പറഞ്ഞയച്ചു. അതിന്നു മറുവടിയായി "വേണ്ടതൊക്കെ ചെയ്യിച്ചാൽ മതി. ഇങ്ങോട്ടെഴുന്നെള്ളുന്നതു ഉചിതമല്ല" എന്നാണ് പറഞ്ഞയച്ചത്. അവിടുത്തെ കുറിച്ച് ഇതുപ്രകാരത്തിലെ അദ്ദേഹത്തിന്നു സ്ഥായി ഉണ്ടായിരുന്നുള്ളു എന്നു പറഞ്ഞുകൂടാ. അവിടേക്കും അദ്ദേഹത്തിന്റെ നേരെ വളരെ സ്നേഹവും അദ്ദേഹത്തെക്കുറിച്ചു ഭയവും കൂടി ഉണ്ടായിരുന്നു. അവിടുത്തെ മേൽ അദ്ദേഹത്തിന്നുണ്ടായിരുന്ന സ്വാധീനം അവിടുത്തെ ശ്രേയസ്സിനല്ലാതെ മറെറാന്നിനും ഉപയോഗിച്ചിട്ടില്ലാ. അസത്സംസൎഗ്ഗത്തിന് ഇടവരാതെ അദ്ദേഹം വളരെ സൂക്ഷിച്ചിരുന്നു. തൽക്കാലം അവിടേക്ക് അത് അത്ര രുചിച്ചിരുന്നില്ല. എങ്കിലും അതുകൊണ്ടുള്ള ഗുണം മേലാലുണ്ടായിട്ടുണ്ടെന്നു കണ്ടിട്ടുള്ളത്. അമ്മയുടെ ആനുകൂല്യവും അദ്ദേഹത്തിന്നു നല്ലവണ്ണം ഉണ്ടായിരുന്നു. ദിവസവും രണ്ടു മണിക്കൂറു നേരം അദ്ദേഹം മലയാളം എഴുതിച്ചിരുന്നു. മലയാളകയ്യക്ഷരം ക്രമേണ നന്നായി വന്നു എങ്കിലും സംസ്കൃതപാഠം അന്നും അമാന്തം തന്നെ.

(മകരമാസത്തിൽ തീപ്പെട്ട വലിയ തമ്പുരാൻ 1003—1039)

അവിടുത്തെ മൂത്ത ജ്യേഷ്ഠത്തിഅമ്മ 1036-ൽ തീപ്പെട്ടു. പിറേറ കൊല്ലം അന്നു തിരുമൂപ്പായിരുന്ന അവിടുത്തെ അമ്മാമന്റെ കല്പനപ്രകാരം കളിക്കോട്ടയിൽ "ഭാഷ" (ഇംഗ്ലീഷ്) പഠിക്കുവാൻ തുടങ്ങി. അന്നു മൂന്നു തമ്പുരാക്കന്മാർ കളിക്കോട്ടയിൽ പഠിച്ചിരുന്നു. 1. അന്നു വീരളയ തമ്പുരാനായിരുന്ന ചിങ്ങമാസത്തിൽ തീപ്പെട്ട തിരുമനസ്സുകൊണ്ട്, 2. 4-ാം കൂറു തമ്പുരാൻ, 3. 5-ാം കൂറു തമ്പുരാൻ. ഇവിടുന്ന് അന്ന് ആറാം കൂറായിരുന്നു. റോബട്ട് വൈററ് എന്ന സായ്പും, ടി. നാരായണയ്യരും ആയിരുന്നു അന്നു പഠിപ്പിച്ചിരുന്നത്. തിരുവനന്തപുരം സ്കൂളിൽ പഠിപ്പിച്ചിരുന്ന പ്രസിദ്ധനായ റോബട്ട്സ് സായ്പിന്റെ ശിഷ്യന്മാരായിരുന്നു ഇവർ. 4-ം, 5-ം, കൂറു തമ്പുരാക്കന്മാരുടെ അനുജനായ 7-ാം കൂറു കുഞ്ഞുണ്ണി തമ്പുരാൻ അവിടുത്തെ തിരുവിച്ചാണ് കളിക്കോട്ടയിൽ ചേൎന്നത്. അന്ന് ഇംഗ്ലീഷ് പഠിപ്പിക്കുന്ന സമ്പ്രദായം ഇപ്പോഴത്തെപ്പോലെ ഒന്നുമല്ല. പദവി (ക്ലാസ്) വിഭാഗവും ശരിയായ പാഠക്രമവും സമയനിശ്ചയവും ഒന്നുമുണ്ടായിരുന്നില്ല. പുസ്തകം മാറിട്ടാണ് പഠിക്കുന്നതെങ്കിൽ പദവി മാറി എന്നാണ് സങ്കല്പം. ആദ്യത്തെ രണ്ടു കിട ഏകദേശം രണ്ടു മണിക്കു പാഠം തുടങ്ങും. അവരെ നാരായണയ്യരാണ് പഠിപ്പിച്ചിരുന്നത്. പ്രായം കൂടിയവർ രണ്ടര

മണിയോടുകൂടിയേ വരികയുള്ളു. അവരെ "വൈററി"സായ്പും പഠിപ്പിച്ചുവന്നു. തിരുമനസ്സുകൊണ്ട് ആദ്യം ചേർന്ന ദിവസം നാരായണയ്യരാണ് പഠിപ്പിച്ചത്. 7-ാംകൂറു കുഞ്ഞുണ്ണിതമ്പുരാനെ സായ്പു പഠിപ്പിച്ചു. കുഞ്ഞുണ്ണിതമ്പുരാനു മുമ്പേതന്നെ ഇംഗ്ലീഷ് അക്ഷരം ഉച്ചരിപ്പാൻ

4-ാംകൂറു തമ്പുരാൻ
(തൃപ്പൂണിത്തുറ തീപ്പെട്ട വീരരളയതമ്പുരാൻ.)
1023—1055.

വശമായിരുന്നു. വായിക്കുവാൻ ത്രപമുണ്ടായിരുന്നില്ല. അന്നു തിരുമനസ്സുകൊണ്ട് അക്ഷരം പകുതി പറിച്ചുതീൎന്നപ്പോഴെക്കും കുഞ്ഞുണ്ണി തമ്പുരാൻ അവിടുത്തെ ജോലി മുഴുവൻ ഒതുക്കി. മുമ്പു പഠിച്ചിട്ടുണ്ടെന്നുള്ള കഥ അറിയാതെ കുഞ്ഞുണ്ണിതമ്പുരാന്നു പഠിക്കുവാൻ എളുപ്പമുണ്ടെന്നു സായ്പും നാരായണയ്യനും തീർച്ചയാക്കി. വാസ്തവത്തിൽ കുഞ്ഞുണ്ണിതമ്പുരാൻ എളുപ്പമില്ലാത്താളായിരുന്നില്ല. ശബ്ദവാസന നല്ലവണ്ണം ഉള്ളാളായിരുന്നു. തിരുമനസ്സിലേക്കു പഠിക്കുവാൻ മടിയുണ്ടായിരുന്നു എങ്കിലും ഈ തോൽവിയിൽ വളരെ കുസൽ തോന്നി. പോവാറായപ്പോൾ നാരായണയ്യർ അവിടുത്തെ സമാധാനമാക്കി. പിറേറദിവസം കുഞ്ഞുണ്ണിതമ്പുരാനെ തോല്പിക്കത്തക്കവണ്ണം പഠിപ്പിക്കാമെന്നും പറഞ്ഞു.

പിറേറദിവസം A മുതൽ Z വരെയുള്ള അക്ഷരങ്ങൾ ഒരു മണിക്കൂറുകൊണ്ടു പഠിച്ചു F എന്നുള്ള അക്ഷരം നല്ലവണ്ണം ഉച്ചരിപ്പാനും വശമാക്കി. പിന്നെ ഉണ്ടായിരുന്ന സമയംകൊണ്ട് ചെറിയഅക്ഷരവും പഠിച്ചുകൊണ്ടിരുന്നു. അന്നു ഉത്സാഹമായിട്ടാണ് പള്ളിവായന കഴിച്ചു എഴുന്നെള്ളിയത്. മൂന്നാം ദിവസം അവസാനം മുതൽ ആദ്യംവരെയുള്ള അക്ഷരങ്ങൾ ഒററക്കൊററക്ക കാട്ടിക്കൊടുത്ത് വായിപ്പാൻ പറഞ്ഞു. കുഞ്ഞുണ്ണി തമ്പുരാന് അതു വേണ്ടപോലെ സാധിച്ചില്ല. അവിടേക്കു അതിൽ ലേശം ക്ലേശവും ഉണ്ടായില്ല. കുഞ്ഞുണ്ണി തമ്പുരാന് ഉച്ചാരണം ത്രപമുണ്ടാ

(റോബർട്ട് വൈററ്)

യിരുന്നതുകൊണ്ട് പഠിക്കുന്ന സമയം ലിപികളിൽ കണ്ണുപതിഞ്ഞിരുന്നില്ല. അവിടുന്നു നോക്കി പഠിച്ചതുകൊണ്ടാണ് ബുദ്ധിമുട്ടു തോന്നാഞ്ഞത്. ദിവസം മൂന്നു മണിക്കൂറുവീതം കളിക്കോട്ടയിൽപോയി ഇരുന്നിരുന്നു എങ്കിലും നിഷ്കൎഷപോരാഞ്ഞതുകൊണ്ട് പാഠം ലേശം കേറിയിരുന്നില്ല. ഇങ്ങിനെ പന്ത്രണ്ടുകൊല്ലം കഴിഞ്ഞിട്ടും ഇംഗ്ലീഷിൽ ചെറിയ വാചകങ്ങൾ എഴുതുവാൻകൂടി അവിടേക്കു സാധിച്ചിരുന്നില്ല. കഴിഞ്ഞ തിരുവെങ്കിടാചാര്യർ ഒരു എഴുത്തോടുകൂടി ചില ഹരായകൾ തിരുമനസ്സിലേക്കു അയച്ചുകൊടുത്തപ്പോൾ മറുവടി അയക്കുവാൻ കൂടി അവിടുന്നു കഷ്ണിച്ചു. സ്കൂൾവിട്ടാൽ പുസ്തകം തൊടുക തന്നെ പതിവില്ല. സ്കൂളിൽ ചെന്നാലും സംസാരിച്ചു സമയം കളകയാണ് പതിവ്. അമ്മക്കു ഇംഗ്ലീഷിന്റെ കാൎയ്യത്തിൽ വലിയ നിഷ്കൎഷയൊന്നും ഉണ്ടായിരുന്നില്ലെങ്കിലും സംസ്കൃതം നല്ലവണ്ണം പഠിപ്പിച്ചാൽ കൊള്ളാമെന്നുണ്ടായിരുന്നു. അമ്മയുടെ ഈ ശുഷ്കാന്തിയും രാമുപട്ടരുടെ സഹായവും ഇല്ലായിരുന്നു എങ്കിൽ അവിടുത്തെ ഭാവി എന്തായിരുന്നേനെ!

5-ാംകൂറു തമ്പുരാൻ
(ഗയയിൽ തീപ്പെട്ട വീരരളയ തമ്പുരാൻ)
1025—1062.

തിരുമനസ്സിലേയും സഹോദരി കൊച്ചിക്കാവു തമ്പുരാൻ തിരുമനസ്സിലേയും അടുത്ത അനുജൻ 8-ാംകൂറ് കൊച്ചുണ്ണിതമ്പുരാൻ തിരുമനസ്സിലേയും (1075ൽ തീപ്പെട്ട എളയ തമ്പുരാൻ) 1041-ൽ ഗോവിന്ദൻ നമ്പ്യാരുടെ അടുക്കൽപഠിക്കുവാനാക്കി. നമ്പ്യാരേപ്പോലെ വിദ്വാനും പഠിപ്പിക്കുവാൻ സമൎത്ഥനും ആയ ഒരാൾ അന്ന് കൊച്ചിരാജ്യത്തുണ്ടായിരുന്നില്ല. ഈ കൊച്ചുതമ്പുരാക്കന്മാരെ ഒരു വിനനാഴികപോലും പഠിക്കാതിരിക്കുവാൻ നമ്പ്യാർ സമ്മതിച്ചിരുന്നില്ല കാലത്ത് 7. മണി മുതൽ 9 മണി വരെ നമ്പ്യാർ തന്നെ പഠിപ്പിക്കും. കുളിയും ഊണും കഴിഞ്ഞു വരുന്നതു വരെ നമ്പ്യാരുടെ മകനെ പഠിച്ചു ചൊല്ലുന്നതു കേൾക്കുവാനാക്കീട്ടുപോകും. 10 മണി മുതൽ 12 മണി വരെ ചോടു പഠിച്ചതു ചൊല്ലുകയായിട്ടു കഴിയും. രണ്ടു മണി മുതൽ കളിക്കോട്ടയിൽ ഭാഷ പഠിക്കുവാൻ പോയിരിക്കും. മൂന്നു മണി മുതൽ അഞ്ചു വരെ നമ്പ്യാർ തന്നെ പിന്നെയും പഠിപ്പിക്കും. കാലത്തു ഒരു മണിക്കൂറും ഉച്ചക്കു ഒരു മണിക്കൂറും ഒഴികെ 7 മുതൽ 5 വരെ യാതൊരു ഒഴിവും ഇല്ലെന്നു പറയാം. ഇങ്ങിനെ ഏകദേശം ഒരു കൊല്ലം കഴിഞ്ഞു. പാഠത്തിന്റെ കാൎയ്യത്തിൽ വളരെ ഭേദവും വന്നു. അവിടുന്നു കുറച്ചുകൂടി അക്കാലത്തു മനസ്സിരുത്തിയിരുന്നു എങ്കിൽ നമ്പ്യാരുടെ ശ്രമം എത്രയോ എളുപ്പത്തിൽ ഇതിലധികം ഫലവത്തായി തീർന്നേനെ. കളിക്കുവാൻ ലവലേശം സമയം കൊടുത്തിരുന്നില്ല. അനധ്യായത്തുന്നാൾകൂടി ലീലാവതി ചെ

(നാരായണയ്യർ)

ഷ്ലിക്കുകയും നാളുകളും വസ്സിക്കുകയും ചെയ്ക പതിവാണ്. ഇങ്ങിനെ ഒരു കൊല്ലത്തിലധികം കഴിഞ്ഞപ്പോൾ നമ്പ്യാർക്കു വസൂരി തുടങ്ങി മരിച്ചു. ബാല്യമായതുകൊണ്ട് ഈ വ്യസനം അവിടുന്നു വളരെ അനുഭവിച്ചോ എന്നു സംശയമാണ്.



(7-ാം കൂറ് കുഞ്ഞുണ്ണിത്തമ്പുരാൻ 1029—1059)

നമ്പ്യാർ മരിച്ചതിന്നു ശേഷം പിന്നെയും മടി പിടിക്കുവാൻ തുടങ്ങി. എന്നാൽ പണ്ടത്തെപ്പോലെ അതിന്നു രുചിയുണ്ടായിരുന്നില്ല. ഈ ഒരു മാറ്റം പ്രായം കൊണ്ടും കഴിഞ്ഞ ഒരു കൊല്ലത്തെ ശീലത്തിന് വിപരീതമായതുകൊണ്ടും ആയിരിക്കാം. ഈ കാലത്ത് തൃപ്പൂണിത്തുറെ തീപ്പെട്ട വീരെളയതമ്പുരാൻ തിരുമനസ്സുകൊണ്ടു അവിടുത്തെ പഠിപ്പിക്കാമെന്നു അരുളിച്ചെയ്തു.



ഗോവിന്ദൻ നമ്പ്യാർ.

ഈ വീരെളയതമ്പുരാനു വളരെ കാലമായിട്ടു അവിടുത്തെ പേരിൽ പ്രത്യേകമായിരുന്നു. അവിടുന്നു മലയാളം മുഴുവൻ പ്രസിദ്ധി കേട്ട ഒരാളും ആയിരുന്നു. തിരുമനസ്സിലെ അനുജനായ തീപ്പെട്ട എളയ തമ്പുരാനും പഠിക്കുവാൻ ഒരുമിച്ചുണ്ടായിരുന്നു. വീരെളയതമ്പുരാന് കൊച്ചുതമ്പുരാക്കന്മാരെ പഠിപ്പിക്കുന്നതിൽ സ്വന്തം വിദ്യാഭിവൃദ്ധി കൂടി ഉദ്ദിഷ്ടമായിരുന്നു. പാറമേക്കാവിൽ രാമൻ നമ്പ്യാരെയും സഹായത്തിന്നായി അവിടുന്ന് വരുത്താറുണ്ട്. നമ്പ്യാർക്കു വലിയ വ്യുല്പത്തി ഒന്നും ഇല്ലായിരുന്നു എങ്കിലും ആദിപാഠം നടത്തുന്നതിൽ മിടുക്കനായിരുന്നു.

വീരെളയതമ്പുരാനും തിരുമനസ്സുകൊണ്ടും സഹോദരന്മാരുടെയും സഹോദരിമാരുടെയും മക്കളാണ്. അവർ രണ്ടുപേരും കൂടെക്കൂടെ കളിച്ചു കളിച്ചു നടന്നിട്ടും ഉണ്ട്. ഈ തമ്പുരാക്കന്മാർ തമ്മിൽ വിശേഷിച്ച് കൂട്ടുകെട്ടായിരുന്നു. ഈ ഒരു പ്രത്യേകസ്നേഹം വീരെളയതമ്പുരാൻ തീപ്പെടുന്നതുവരെ ഭേദംകൂടാതെ നിലനിന്നിട്ടുണ്ട്. ആ തിരുമനസ്സിലെ അടുക്കൽ അവിടുന്ന് മൂന്നു കൊല്ലത്തോളം സംസ്കൃതം പഠിച്ചു. അന്നേക്ക് ഒരുവിധം ലോകവ്യുല്പത്തിയുമായി. നമ്പ്യാക്കും. വീരെളയതമ്പുരാൻ തിരുമനസ്സിലേക്കും അറിയാവുന്നേടത്തോളം ഇവിടേക്കും അറിയാറായി.



തിരുവെങ്കിടാചാര്യർ



കളിക്കോട്ട

## തിരുമാടംപുറപ്പാടു കഴിഞ്ഞതിന്റെ ശേഷം

തിരുമനസ്സിലെ തിരുമാടം പുറപ്പാടിന്നു മുഹൂർത്തം നിശ്ചയിച്ചപ്പോൾ കുളികൃഷ്ണവാരിയരോട് തല്ക്കാലലക്ഷണംകൂടി പറയേണമെന്നാവശ്യപ്പെട്ടിട്ടുണ്ടായിരുന്നു. "കുട്ടിയെ എടുത്തുകൊണ്ടു ഒരാൾ കിഴക്കുനിന്നു കടന്നു വടക്കുപുറെ ഒരു ദ്വാരസമീപത്തിൽ വന്നുനില്ക്കും" എന്നു കുളി കുഞ്ചുവാരിയരോടു കൃഷ്ണവാരിയർ പറഞ്ഞയച്ചു. അതുപോലെതന്നെ ഗർഭിണിയായ ഒരു നമ്പിഷ്ടാതിരി മുഹൂർത്തസമയത്തു വന്നു നില്ക്കുകയുണ്ടായിട്ടുണ്ട്. തിരുമാടം പുറപ്പാടു കഴിഞ്ഞു ആറുമാസത്തിന്നു ശേഷം (പള്ളിഭജനക്കാലത്ത്) തിരുമനസ്സിലേയും തീപ്പെട്ട എളയതമ്പുരാൻ തിരുമനസ്സിലേയും ശ്രീശേഷാചാര്യരുടെ അടുക്കൽ പഠിക്കുവാനാക്കി. ശേഷാചാര്യർ കോവിലകത്ത് സഭാപണ്ഡിതനായിരുന്നു. അദ്ദേഹം തർക്കത്തിൽ വളരെ നിപുണനും വ്യാകരണത്തിൽ അറിവുള്ള ആളും ആയിരുന്നു. ആചാര്യരുടെ പഠിപ്പുതന്നെ വളരെ നിഷ്കർഷയായിട്ടാണ് ഉണ്ടായിട്ടുള്ളത്. സ്വഭാവത്തിന്നും വിശേഷമുണ്ട്. ചുരുക്കിപ്പറയുന്നതായാൽ അദ്ദേഹത്തിനെപ്പോലെ തർക്കവിഷയത്തിന്റെ അവഗാഹം ദക്ഷിണഖണ്ഡത്തിൽ അന്നു മറ്റാരാൾക്കും ഉണ്ടായിരുന്നില്ല.

കുറച്ചുദിവസത്തെ പരിചയംകൊണ്ടുതന്നെ സംസ്കൃതപാഠം അത്ര എളുപ്പമല്ലെന്നും വളരെ ക്ലേശിച്ചും മനസ്സിരുത്തിയും സാധിക്കേണ്ടതാണെന്നും മനസ്സിലായി. എന്നാൽ തിരുമനസ്സിലേക്കു പാഠത്തിൽ അത്ര ആവേശം ഉണ്ടായിരുന്നില്ല. അന്നുള്ള തമ്പുരാക്കന്മാർ സാധാരണ നേരമ്പോക്കായിട്ടാണ് കഴിഞ്ഞുകൂടിയിരുന്നത്. അവർക്കുണ്ടായിരുന്ന അറിവിൽ ഒട്ടും കുറവായിരുന്നില്ല തിരുമനസ്സിലെ അറിവ്. ഇതും ഈ ഉദാസീനതക്കു ഒരു കാരണമായിരുന്നു.

തിരുമനസ്സുകൊണ്ട് 17-ാം വയസ്സിൽ.

പിന്നത്തെ മൂന്നുകൊല്ലമായിട്ടു പാഠത്തിന്നുള്ള അമാന്തം അക്കാലത്തെ ദിനചര്യയിൽനിന്നു അറിയാവുന്നതാണ്. അഞ്ചുമണിക്കു പള്ളിക്കുറുപ്പ് ഉണർന്ന് ആറുമണിക്കു നീരാട്ടുകുളികഴിച്ചു എട്ടുമണിവരെ പള്ളിത്തേവാരം ആയിരിക്കും. എട്ടുമണികഴിഞ്ഞാൽ അമൃതേത്തായി. പിന്നെ ഏകദേശം പന്ത്രണ്ടുമണിവരെ ചതുരംഗമായിട്ടു കഴിയും. അതിന്നുശേഷം മൂന്നുമണിവരെ കളിക്കോട്ടയിൽ എഴുന്നെള്ളി വെറുതെ സംസാരിച്ചു സമയം കളയും. അഞ്ചുമണിവരെ പിന്നെയും ചതുരംഗംതന്നെ. അതിന്നുശേഷം കുതിരസ്സവാരിക്കെഴുന്നള്ളുകയായി. ആറുമണിക്കുശേഷം നീരാട്ടുകുളി മുതലായതു കഴിഞ്ഞാൽ ഏഴുമണിക്കു അമൃതേത്തിന്നെഴുന്നള്ളും. ഒമ്പതു മണിക്കു പള്ളിക്കുറുപ്പിന്നും എഴുന്നള്ളും. തൃപ്പൂണിത്തുറെ തീപ്പെട്ട വീരെളയതമ്പുരാൻ തിരുമനസ്സിലെ ദിനചര്യയും അക്കാലത്തു ഏകദേശം ഇതുപോലെ തന്നെയായിരുന്നു. അത്താഴം അമൃതേത്തിന്നു മുമ്പുള്ള സമയം സാധാരണയായി അവിടത്തെ അടുക്കലാണ് തിരുമനസ്സുകൊണ്ടു കഴിച്ചുവരാറ്. അവിടെ പടത്തോൾ വിദ്വാൻ നമ്പൂതിരിപ്പാട്, ചേന്നാസ്സ് നാരായണൻ നമ്പൂതിരിപ്പാട് മുതലായ മഹാന്മാർ യോഗംകൂടുന്ന ഒരു സമയമാണ് അത്. ശ്ലോകാർത്ഥം പറയുക, രസമായിട്ടുള്ള വർത്തമാനങ്ങൾ പറയുക മുതലായവയായിരിക്കും അവിടെയുള്ള വെടിവട്ടം. വേനൽക്കാലം രണ്ടുമാസം ചൊവ്വരെയോ പഴയ കുന്നിന്മേൽ ബംഗ്ലാവിലോ ആയിരിക്കും എഴുന്നള്ളി താമസിക്കുക. ആ കാലത്തു സവാരിയുടെ നേരം കൂടി ചതുരംഗമായിട്ടു കഴിക്കുമെന്നുമാത്രമേ ദിനചര്യയിൽ ഒരു ഭേദമുള്ളൂ. ഈയിടക്കു ചതുരംഗത്തിലും കുതിരസ്സവാരിയിലും തിരുമനസ്സുകൊണ്ടു അസാമാന്യമായ നൈപുണ്യം സമ്പാദിച്ചു. 1045;46 കാലത്തു തിരുമനസ്സുകൊണ്ടും തീപ്പെട്ട എളയതമ്പുരാൻ

തിരുമനസ്സുകൊണ്ടുംകൂടി കൂർ സ്വാമിയാരെ കണ്ടു ഒരു മന്ത്രോപദേശം വാങ്ങുകയുണ്ടായിട്ടുണ്ട്.

ഇതിൽ നിന്നൊരു മാറ്റം വരുത്തക്കവണ്ണം 1015-ൽ ഒരു സംഭവം ഉണ്ടായി. [illegible] പത്താർമ[illegible]ത്തിൽ "[illegible]ഞ്ഞി" എന്നും, "[illegible]" എന്നും വിശേഷാൽ പേരുകളുള്ള കൊച്ചുണ്ണി തിരുമ്പാട് തിരുമനസ്സിലേയും തീപ്പെട്ട എളയതമ്പുരാൻ തിരുമനസ്സിലെയും ഒരുമിച്ചു കളിച്ചു നടന്നിരുന്ന ഒരാളായിരുന്നു. അദ്ദേഹത്തിന്നു ബുദ്ധി സാമാന്യക്കാരിലധികമില്ലെങ്കിലും അഭിമാനം സാമാന്യത്തിലധികമുണ്ടായിരുന്നു. തിരുമേനികളേക്കാൾ സംസ്കൃതത്തിൽ അറിവു കൂടുമെന്നായിരുന്നു തിരുമ്പാടിന്റെ വിചാരം. തിരുമേനികൾ ശേഷാചാര്യരുടെ അടുക്കൽ പഠിക്കുവാൻ തുടങ്ങിയപ്പോൾ തിരുമ്പാട് ദളവായും സഭാപണ്ഡിതനും ആയിരുന്ന രങ്കപ്പാചാര്യരുടെ അടുക്കലും പഠിക്കുവാൻ തുടങ്ങി. തിരുമ്പാട് വളരെ ക്ലേശിച്ചു പഠിച്ചിരുന്നതുകൊണ്ട് കുറെ അറിവു സമ്പാദിച്ചു. തിരുമേനികളുടെ അമാന്തം കൊണ്ട് പാഠത്തിന്നു ന്യൂനത ഉണ്ടായിരുന്നതിനാൽ തിരുമേനികളെക്കാൾ മേലെയാണ് താൻ എന്നായിരുന്നു തിരുമ്പാടിന്റെ പക്ഷം. കുറെയൊക്കെ സമ്മതിക്കാതെ നിവൃത്തിയില്ലാതെയും തീർന്നു. ഇതു തിരുമേനികൾക്കു സഹിച്ചില്ല. ഈ കാലത്താണ് തിരുമനസ്സിലെക്കു പുതിയതായി പണിയിപ്പിച്ച കോവിലകത്തേക്കു മാറിയെഴുന്നെള്ളി താമസിച്ചത്. 43 മുതൽ 45 വരെ തിരുമനസ്സുകൊണ്ട് സാക്ഷാൽ അമ്മതമ്പുരാൻ കോവിലകത്തിന്റെ പടിക്കലുള്ള കിഴക്കേകോവിലകം എന്നു പറയുന്ന സ്ഥലത്തിന്റെ കിഴക്കെ ഭാഗത്താണ് എഴുന്നെള്ളിതാമസിച്ചിരുന്നത്. പുതിയ കോവിലകത്ത് സ്ഥലസൌകര്യം ധാരാളം ഉണ്ടായിരുന്നു. അവിടെ എഴുന്നെള്ളി താമസം തുടങ്ങിയ ഉടനെതന്നെയാണ് തിരുമ്പാടായിട്ടുള്ള സ്പർദ്ധക്കും എടവന്നത്. അന്നുമുതൽ തക്കം നിഷ്കർഷയായി പഠിക്കുവാൻ തുടങ്ങി. ഒരുമിച്ചു സഹപാഠികളായിട്ടു തീപ്പെട്ട എളയതമ്പുരാൻ തിരുമനസ്സുകൊണ്ടും പാടിവട്ടത്തു നാരായണൻ നമ്പൂതിരിയും "കറുത്തോപ്പ്" എന്നു വിളിച്ചു വന്നിരുന്ന ചാഴൂർകോവിലകത്ത് കൊച്ചുണ്ണിതമ്പാനും ഉണ്ടായിരുന്നു. പാഠം തുടങ്ങി അധികതാമസംകൂടാതെ ആചാര്യരുടെ ഗൃഹത്തിൽ ഒരു ആപത്തുണ്ടായ കാരണം പാഠത്തിന്നു കുറച്ചു വിഘ്നംവന്നു. അതുകൊണ്ട് 'മുക്താവലി' കഴിയുവാൻ ഒരു കൊല്ലത്തിൽപരം വേണ്ടിവന്നു. എന്നാൽ അതു നിഷ്കർഷയായി പഠിച്ചു. 'ദിനകരം' പഠിക്കുന്ന കാലത്തും ചില വിഘ്നങ്ങൾ വന്നതു കാരണം അത് അവസാനിപ്പാനും പതിനെട്ടു മാസത്തിൽ അധികം വേണ്ടിവന്നു. എങ്കിലും പാഠം കഴിഞ്ഞപ്പോൾ കമ്പോടുകമ്പ് ഹൃദിസ്ഥമായി. 'ശാബ്ദബോധ'ത്തിൽ പ്രത്യേകം അ


(ശ്രീശേഷാചാര്യരും സീമന്തപുത്രനും)




(തിരുമനസ്സുകൊണ്ട് 18-ാം വയസ്സിൽ)


തിരുമനസ്സുകൊണ്ട് 20-ാം വയസ്സിൽ

രിരുചിയും ഉണ്ടായി. 'വ്യുല്പത്തിവാദം' പഠിച്ചു തുടങ്ങി കുറച്ചു കഴിഞ്ഞപ്പോൾ തീപ്പെട്ട എളയതമ്പുരാൻ തിരുമനസ്സിലേക്ക് അതിൽ മുഷിച്ചിൽതോന്നി അവിടുന്നു ഭീമാചാര്യരുടെ അടുക്കൽ അനുമാനഖണ്ഡം പഠിക്കുവാൻ തുടങ്ങി. അന്നു മുതല്ക്കാണ് രണ്ടു തമ്പുരാക്കന്മാരുടേയും പാഠം വേറെയായത്. അതിൽ പിന്നെ ഒരുമിച്ചു പാഠം ഉണ്ടാവാനും എടവന്നിട്ടില്ല.

'വ്യുല്പത്തിവാദം' കൊണ്ടുപിടിച്ചു പഠിച്ചുകൊണ്ടിരിക്കുമ്പോൾ 52 ചിങ്ങം ആദ്യം തിരുമനസ്സിലേക്കു കഠിനമായ ദീപനക്ഷയം, ഇടക്കിടക്കു മറാത്തു ദുസ്സഹമായ വേദന, രുചിക്ഷയം, പള്ളിക്കുറുപ്പില്ലായ്മ, ക്ഷീണം മുതലായ അസഹ്യതകളെക്കൊണ്ടു തിരുമേനി സൌഖ്യം തീരെ ഇല്ലാതായിത്തീൎന്നു. ഈ ഉപദ്രവങ്ങൾ തുടങ്ങി



തിരുമനസ്സുകൊണ്ടു കുതിരസ്സവാരിക്കെഴുന്നെള്ളത്ത്.

ട്ടും പാഠം മതിയാക്കിയില്ല. ദീനം ക്രമത്തിൽ വൎദ്ധിച്ചുതുടങ്ങി. എളേടത്തു തൈക്കാട്ട് ഇട്ടീരിമൂസ്സ് പറഞ്ഞിട്ടു പാഠം തന്നെ നിൎത്തേണ്ടതായിവന്നു. ശിലായ്മ തുടങ്ങിയതു മുതൽ 53 വൃശ്ചികം വരെ അദ്ദേഹത്തിന്റെ ചികിത്സയായിരുന്നു. എന്നിട്ടും ശിലായ്മ ക്രമത്തിൽ വൎദ്ധിച്ചതേയുള്ളു. ഒടുക്കം ഗന്തരുടെ ചികിത്സയായിക്കളയാമെന്നു തീൎച്ചയാക്കി ധനുമാസത്തിൽ എറണാകുളത്തേക്ക് എഴുന്നള്ളി. രൊട്ടുവട്ടംകൊണ്ടു തന്നെ രുചിക്കു ഗുണം കിട്ടി. ഈ ഗുണം ക്രമേണ കണ്ടുകൊണ്ടു വന്നിരുന്നപ്പോഴാണ് തിരുമനസ്സിലേക്കു തൃപ്പൂണിത്തുറെയ്ക്കു തിരിയെ എഴുന്നള്ളേണ്ടതായി വന്നത്. അവിടുത്തെ മൂത്തസഹോദരിയായ കൊച്ചിക്കാവുതമ്പുരാന്റെ ദീനം മൂൎച്ഛിച്ചു വൈഷമ്യത്തിലാകേണ്ടുന്ന ദിക്കായി. തൃപ്പൂണിത്തുറെക്ക് എഴുന്നള്ളി രണ്ടാഴ്ചവട്ടം കഴിഞ്ഞ് 53 മകരം 14-ാംനു- കൊച്ചിക്കാവുതമ്പുരാൻ തിപ്പെട്ടു. അവിടെക്ക് ഒരു പെൺവഴിതമ്പുരാനും നാല് ആൺവഴിതമ്പുരാക്കന്മാരും ഉണ്ടായിരുന്നു. എല്ലാവരേക്കാൾ മൂത്ത പെൺവഴി തമ്പുരാന് എട്ടു വയസ്സും ഒടുക്കത്തെ കൊച്ചുതമ്പുരാനു രണ്ടു വയസ്സും മാത്രമേ ആയിരുന്നുള്ളു. ഈ രെത്ത്യാപത്തും കിടാങ്ങളെ രക്ഷിപ്പാനുള്ള ഭാരവും നിമിത്തം തിരുമനസ്സിലെ ശിലായ്മ രണ്ടാമതും വൎദ്ധിച്ചു. എറണാകുളത്തേക്കു രണ്ടാമതും എഴുന്നള്ളി ഗന്ത

രങ്കപ്പാചാരി.

പ്രായം ജനിച്ചു. എന്നാൽ അവിടുത്തെ ദേഹസ്ഥിതിയും പാഠത്തിന്നു വരാവുന്ന വിഘ്നവും അന്നത്തെ വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു ബ്രഹ്മചൎയ്യം അനുഷ്ഠിച്ചുകൊണ്ടിരുന്നതും ആലോചിച്ച് ഈ കാൎയ്യത്തിൽ തിരുമനസ്സിലേക്ക് ഏൎപ്പെടുവാൻ കുറച്ചു മടിയുണ്ടാ

തിരുമനസ്സുകൊണ്ട് 24-ാം തിരുവയസ്സ്.

ഇട്ടീരിമൂസ്സ്.

രുടെ ചികിത്സ തുടങ്ങി. എന്നാൽ മുമ്പിലത്തെപ്പോലെ അത്ര വേഗത്തിൽ ഗുണം കണ്ടിരുന്നില്ല. എങ്കിലും ഭേദമുണ്ടായിരുന്നു. ആ മീനം, മേടം കാലം ചൊവ്വരെയാണ് എഴുന്നള്ളി താമസിച്ചത്. പിന്നെ ഒരു കൊല്ലത്തേക്കു തൃപ്പൂണിത്തുറയും എറണാകുളത്തുമായിട്ടു കഴിഞ്ഞു. ഇക്കാലത്തു ശിലായ്മക്കു വളരെ ഭേദം കണ്ടു. വേദന ഒട്ടും ഇല്ലാതായി. രുചിയും ഉറക്കവും നേരെയായി. 1051 ഒടുവോടുകൂടി തീരെ സുഖമാവുകയും ചെയ്തു.

ഭീമാചാൎയ്യർ.

1052, 53, 54 ഈ കാലങ്ങളിൽ പാഠം തീരെ ഉണ്ടായിരുന്നില്ല. എന്നാൽ ഒന്നൊന്നര കൊല്ലത്തോളം ഇംഗ്ലീഷ് എഴുത്തുകൾ എഴുതുവാൻ ശീലിച്ചിരുന്നു. "ഡിക്കൻസ് നോവൽസ്" "അറേബിയൻ നൈട്സ്" മുതലായി എളുപ്പമായ ചില പുസ്തകങ്ങളാണ് വായിച്ചിരുന്നത്. ശീലായ്മ തീരെ മാറിയപ്പോൾ സംസ്കൃതപാഠം രണ്ടാമതു തുടങ്ങുവാൻ ഉത്സാഹിച്ചു. വളരെ ബുദ്ധിമുട്ടാൻ ശക്തിയുണ്ടായിരുന്നില്ല. എന്നിട്ടും "ശബ്ദാധരീയം" മുതലായ ഉപരിഗ്രന്ഥങ്ങൾ ഒരു മട്ടിൽ പഠിച്ചുകൊണ്ടിരുന്നു.

1054 എടവത്തി ...ന്നു ശേഷം തിരുമനസ്സിലെ അമ്മയ്ക്ക്, അവ്... ടുന്ന സംബന്ധം തുടങ്ങി ക... ണ്ടാൽ കൊള്ളാമെന്ന് അ...

അച്ചൻ ഗന്തർ.

യിരുന്നു. എങ്കിലും 55 വൃശ്ചികത്തിൽ, അന്നു ശിരസ്തേദാരായിരുന്ന എടക്കുന്നി ഇട്ടിയുഴത്ര വാരിയരുടേയും കോമരത്തു കുഞ്ഞിക്കാളി അമ്മയുടേയും മകളായ പാറുകുട്ടിഅമ്മയെ നേത്ര്യാരാക്കി. അവർ സുന്ദരിയും പാട്ടുകാരത്തിയും ആയിരുന്നു. പാറുക്കുട്ടിഅമ്മയ്ക്കു അന്നു 16 വയസ്സു പ്രായമാണ്. അവിടേക്കു നേത്ര്യാരമ്മയുടെ പേരിലും അവർക്കു തിരുമനസ്സിലെ പേരിലും വളരെ പ്രത്യേകമായിരുന്നു.



കുഞ്ഞിക്കിടാവു തമ്പുരാൻ.
അപ്പൻ തമ്പുരാൻ. കുഞ്ഞുണ്ണി തമ്പുരാൻ.
കൊച്ചുണ്ണിത്തമ്പുരാൻ.



(തീപ്പെട്ട കൊച്ചിക്കാവു തമ്പുരാൻ 1026—1053)



1. കുഞ്ഞിക്കാവുതമ്പുരാൻ
2. കൊച്ചുണ്ണിത്തമ്പുരാൻ



തിരുമനസ്സുകൊണ്ട് 27-ാം വയസ്സിൽ.

കോമരത്ത് പാറുക്കുട്ടിഅമ്മ.


ആ മേടത്തിൽ വീരെളയ തമ്പുരാൻ തീപ്പെട്ടു.

## അച്ഛൻ 4-ാം കൂറായി.

വീരെളയതമ്പുരാൻ തീപ്പെട്ടതോടുകൂടി അവിടേക്കു വേണ്ടതു പറഞ്ഞുകൊടുക്കുവാൻ തക്കതായ ഒരാളും ഇല്ലാതായി. 56 തുലാത്തിൽ പാറുക്കുട്ടി അമ്മയും മരിച്ചു. അടുത്തടുത്തുണ്ടായ ഈ രണ്ടാപത്തും കൂടി അവിടേക്കു വളരെ മനശ്ശല്യത്തിന്നിടയാക്കിത്തീൎത്തു എങ്കിലും സംസ്കൃതപാഠത്തിലുള്ള ആസക്തികൊണ്ടു ഈ ദുഃഖം സഹ്യമായിത്തീൎന്നു. ഈ കാലത്താണ് ആചാൎയ്യരുടെ അടുക്കൽ വ്യാകരണം പഠിക്കുവാൻ തുടങ്ങിയത്. തീപ്പെട്ട എളയ തമ്പുരാൻ തിരുമനസ്സുകൊണ്ട് അക്കാലത്തു സംസ്കൃതപാഠം മതിയാക്കി ഇംഗ്ലീഷു പഠിക്കുവാൻ എറണാകുളത്തേക്ക് എഴുന്നള്ളി. ഈ കാലം ഏകദേശം മൂന്നു കൊല്ലത്തോളം ഉണ്ടായിട്ടുണ്ട്. തിരുമനസ്സുകൊണ്ടു വ്യാകരണത്തിൽ നല്ല വ്യുല്പത്തി സമ്പാദിച്ചു. 59 മിഥുനം മുതൽ മൂന്നുമാസം കൂടല്ലൂരു കുഞ്ഞുണ്ണിനമ്പൂതിരിപ്പാട്ടിലെ അടുക്കൽ മനോരമ പഠിച്ചു. 60-ൽ കൂടല്ലൂരു കുഞ്ഞുണ്ണിനമ്പൂതിരിപ്പാടു മരിച്ചില്ലായിരുന്നു എങ്കിൽ കുറെക്കൂടി പഠിച്ചേനെ. പക്ഷെ വ്യുല്പത്തിയായതുകൊണ്ടു സാധാരണ വ്യാകരണഗ്രന്ഥം നോക്കി അൎത്ഥം ഉണ്ടാക്കാൻ പ്രയാസമില്ലാതായി. തൽസഹായംകൊണ്ടു പഠിച്ചിട്ടില്ലെങ്കിലും പൂൎവ്വോത്തരമീമാംസകൾ സഭയിൽ പറയുമ്പോൾ മനസ്സിലാക്കുവാനും പൂൎവ്വപക്ഷങ്ങൾ ചെയ്വാനുംകൂടി അവിടേക്കു സാധിച്ചു.


(തിപ്പെട്ടഎളയതമ്പുരാൻ1030-1075)


(തിരുമനസ്സുകൊണ്ട് 28-ാംവയസ്സിൽ)


(കൂടല്ലൂർ കുഞ്ഞുണ്ണി നമ്പൂതിരിപ്പാട്)


പാഴൂർ പടതോൾ




വിദ്വാൻ നമ്പൂതിരിപ്പാട്

ജാതകംകൊണ്ടു ദ്വാത്രിംശത്ത് ഉണ്ടെന്നു കണ്ടിട്ടു പടുതോൾ വിദ്വാൻ നമ്പൂതിരിപ്പാട്ടിലെ അഭിപ്രായപ്രകാരം തിരുമനസ്സുകൊണ്ടു തിരുവഞ്ചിക്കുളത്തു പള്ളിഭജനം തുടങ്ങി. 29-ാമത്തെ വയസ്സിൽ അവിടുന്നു ഉജ്ജ്വലവേത്രഃം പള്ളിഭജനമുണ്ടായിട്ടുണ്ട്.



തിരുവഞ്ചിക്കുളം ക്ഷേത്രം.



വടക്കുന്നാഥക്ഷേത്രം.





(തിപ്പെട്ട എളയതമ്പുരാൻ)
1030—1075.





(കൊച്ചമ്മാമൻ തമ്പുരാൻ
1045 തുലാം.)



(കുഞ്ഞുണ്ണിത്തമ്പുരാൻ
1041—കുംഭം.)



(തിരുമനസ്സുകൊണ്ട് 34-ാം വയസ്സിൽ.)



(അമ്മിണിത്തമ്പുരാൻ
1050—കുംഭം.)



(മങ്കുത്തമ്പുരാൻ
1038—1065.)



(കൊച്ചിക്കാവു തമ്പുരാൻ. 1026-1053.)

തിരുമനസ്സിലെ രണ്ടാമത്തെ സഹോദരിയുടെ (അമ്മുതമ്പുരാൻ 1035—1069.) ഛായ എടുത്തിട്ടില്ല.

അന്നു കൊച്ചുതമ്പുരാക്കന്മാരുടേയും തമ്പുരാട്ടിമാരുടേയും സംസ്കൃതപാഠം വളരെ അമാന്തത്തിലായിരുന്നു. അതു കണ്ടിട്ട് അവിടുന്നും അടുത്ത അനുജന്മാർ രണ്ടുപേരും കൂടി സ്വന്തചിലവിന്മേൽ 1060 കർക്കിടകം 3-ാംനു- തൃപ്പൂണിത്തുറ ഒരു പാഠശാല ഏർപ്പെടുത്തി. കുറച്ചു കാലം കഴിഞ്ഞിട്ടു പാഠശാല സർക്കാരു വകയാക്കി. പക്ഷെ പരിപാലിക്കേണ്ട ഭാരം തിരുമേനികൾക്കുതന്നെയായിരുന്നു. തിരുമൂപ്പു കിട്ടുന്നതുവരെ അവിടുന്നു തന്നെയാണ് പാഠശാലയുടെ യോഗക്ഷേമം നോക്കിവരുന്നത്. അവിടുത്തെ ഗുരുവിന്റെ നാമത്തെ അവലംബിച്ച് "ശ്രീശേഷാചാര്യപാഠശാല" എന്ന് പാഠശാലക്കു പേരും ഇട്ടിരുന്നു. ആ പാഠശാലയിൽ പ്രത്യേകിച്ചു പഠിപ്പിക്കേണ്ടുന്ന ആവശ്യത്തിലേക്കായി തിരുമനസ്സുകൊണ്ടു "ബാലബോധനം" എന്ന ഒരു സംസ്കൃതപാഠപുസ്തകം ഉണ്ടാക്കി അച്ചടിപ്പിച്ചിട്ടുണ്ട്. കൊടുങ്ങല്ലൂർ വലിയ കൊച്ചുണ്ണിത്തമ്പുരാൻ ഉണ്ടാക്കിയ "ബാലാമൃതം" എന്നൊരു പുസ്തകംകൂടി പഠിപ്പിച്ചിരുന്നു.

കാണാനിടയായി. അവിടെ ഒരു കോവിലകം പണിയിച്ചു വരാൻ ഉറച്ചു. 1062-ൽ സായ്പു മുഖാന്തിരം തന്നെ വേണ്ട ഏർപ്പാടുകൾ ചെയ്തു. ആ കന്നിയിൽ വീരെളയതമ്പുരാൻ ഗയയിൽവെച്ചു തീപ്പെട്ടു. അവിടേക്കു

### കൂറുവാഴ്ചയായി.

1063-ൽ കാഞ്ഞിരപ്പിള്ളി ബംഗ്ലാവു പണി തീർന്ന് ആ മീനത്തിൽ തന്നെ അവിടെ എഴുന്നള്ളി താമസം തുടങ്ങി. ഇടവം 10-ാംനുവരെ അവിടെ എഴുന്നള്ളി താമസിച്ചു. ആ മിഥുനത്തിൽ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു തീപ്പെട്ടു.

### അവിടുന്നു എളയതമ്പുരാനായി.

61-ാമാണ്ടു തുലാമാസത്തിൽ അവിടുന്നു തൃശ്ശിവപേരൂർക്ക് വലിയതമ്പുരാൻ തിരുമനസ്സിലെ കല്പനപ്രകാരം [illegible] തുടങ്ങിയ വരെ എഴുന്നള്ളി. അവിടെ എഴുന്നള്ളി



മിഥുനമാസത്തിൽ തീപ്പെട്ട വലിയതമ്പുരാൻ.
(1010 – 1063)

[illegible]പ്പോൾ പെൻഷ്യൻ വാങ്ങി വസിക്കുന്ന സി. അച്ചുതമേനോൻ കളിക്കൂട്ടായിട്ട് പഠിപ്പിക്കുവാൻ [illegible] കാലം മുതൽ [illegible] കൊല്ലത്തോളം തിരുമനസ്സുകൊണ്ടു മേനവന്റെ അടുക്കൽ ഇംഗ്ലീഷ് പഠിച്ചു.

1 0?0 ൽ ആറ് ആന വീണു കൊട്ടിലിൽ ആക്കി എന്നു കേട്ടിട്ടു ഗയയിൽ തീപ്പെട്ട വീരെളയതമ്പുരാൻ തിരുമനസ്സുകൊണ്ടും അവിടുന്നും കൂടി കൊമ്പമ്പാറക്ക് എഴുന്നള്ളി. അവിടെ അന്നു കൺസർവേറ്ററായിരുന്ന കോലപ്പസായ്പിന്റെ ബംഗ്ലാവിൽനിന്നു നോക്കിയപ്പോൾ പുഴയുടെ കാഴ്ച വളരെ വിശേഷമായി തോന്നി. പിന്നെക്കൊല്ലം ഒരു മാസം അവിടെ എഴുന്നള്ളി താമസിച്ചു. സ്ഥലം നോക്കി നടന്നെഴുന്നള്ളുമ്പോൾ കാഞ്ഞിരപ്പിള്ളി

താമസിക്കുന്ന കാലത്തു പലപ്പോഴും അവിടുന്നു [illegible] ഈ സവാരിക്കു എഴുന്നള്ളാറുണ്ട്. ഒരിക്കൽ [illegible] ഉത്സവവുംകൂടി ഉണ്ടായിട്ടുണ്ട്. ഈ വേനൽക്കാലത്തു കാഞ്ഞിരപ്പിള്ളിയിൽ എഴുന്നള്ളി താമസിക്കുമ്പോൾ [illegible] എന്ന സ്ഥലത്ത് എഴുന്നള്ളി [illegible] താമസിച്ചു [illegible] അദ്ദേഹത്തോടായി മൂന്നു ദിവസം വനവാസസുഖം അനുഭവിക്കയുണ്ടായി. ആ കൊല്ലം പൂരത്തിന് എഴുന്നള്ളിയപ്പോൾ തിരുമനസ്സിലെ വകയായി ത്രിസന്ധ്യാസദ്യയും കേമമായുണ്ടായി. പൂരം കഴിഞ്ഞു തിരുമനസ്സുകൊണ്ടു തിരിയെ എഴുന്നള്ളി. 65-ൽ തിരുമനസ്സുകൊണ്ടു കിഴക്കെ വലിയ തമ്പുരാൻ കോവിലകത്തേക്കു മാറി എഴുന്നള്ളി താമസം തുടങ്ങി. ആ കൊല്ലത്തിൽ പാലപ്പിള്ളി കൊപ്പത്തിൽ 7 ആന വീണു എന്നു കേട്ടിട്ട് അങ്ങോട്ടു കാണുവാനായിട്ടു എഴുന്നള്ളി. അവിടെ [illegible] നായാട്ടിന്നു വളരെ മോഹമാണ് വെടിവെക്കുവാൻ നല്ല [illegible]വും ഉണ്ട്.

67-ാമാണ്ടു തിരുമനസ്സുകൊണ്ടു തിരുവില്വാമല വഴി റെല്ലി യാംപതിക്കു് എഴുന്നള്ളി. അവിടെ എഴുന്നള്ളി താമസിച്ചിരുന്ന ദിക്കിൽനിന്നു പത്തു നാഴിക അകലെയുള്ള 'ചൂരിപ്പാറ' എന്ന സ്ഥലത്തുവച്ചു് ഒരു കാട്ടുപോത്തിനെ വെടിവച്ചു. ആ പോത്തിന്റെ തല പഞ്ഞി നിറച്ചു തൃശ്ശിവപേരൂർ വിൿടോറിയാ പാർക്കിൽ മുമ്പുണ്ടായിരുന്ന കാഴ്ചബംഗ്ലാവിൽ വച്ചിട്ടുണ്ടായിരുന്നു. ഇപ്പോൾ സാമാനങ്ങൾ പലതും വിറ്റ കൂട്ടത്തിൽ ഇതും വിറ്റുപോയിരിക്കണം. ഈ സംവത്സരത്തോടുകൂടിത്തന്നെയാണു് അവിടുന്നു കിഴക്കൻ ചിറ്റൂർക്കു് എഴുന്നള്ളീട്ടുള്ളതു്. മൂന്നാമതാ

ട്ടുണ്ടു്. ഒന്നു 59-ലും മറ്റേതു് ഈ കൂടിയാട്ടക്കൊല്ലമാണു്.

ചിങ്ങമാസത്തിൽ തീപ്പെട്ട വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു 68-ൽ കാശിക്കെഴുന്നള്ളുന്ന സമയം ഈ തിരുമനസ്സുകൊണ്ടു അനുയാത്രയായി ചെറുതുരുത്തിവരെ എഴുന്നള്ളുകയും വലിയതമ്പുരാൻ തിരിയെ എഴുന്നള്ളുമ്പോൾ എതിരേല്പുവാൻ തിരുമനസ്സുകൊണ്ടു് "മെയ്ലൂർ" വ

തിരുമനസ്സുകൊണ്ടു ചിറ്റൂരിൽ.

യ് അണകൾ നോക്കിക്കാണുകയും ഉണ്ടായിട്ടുണ്ടു്. ആ യാത്രയിലാണു് അവിടുന്നു ആദ്യം തീവണ്ടി കയറീട്ടുള്ളതും. 67-ാമാണ്ടിൽ തന്നെ തൃപ്പൂണിത്തുറവച്ചു് അവിടത്തെ വകയായി അശോകവനികാങ്കവും നാഗാനന്ദവും കൂടിയാട്ടം ഉണ്ടായിട്ടുണ്ടു്. അന്നു പൊതിയിൽ സാക്ഷാൽ നാരായണച്ചാക്യാരും ചെറുവരിഷ മാധവച്ചാക്യാരും ഉള്ള കാലമായിരുന്നു. അവർ തന്നെയാണു് അന്നത്തെ കൂടിയാട്ടത്തിൽ പ്രധാനികൾ. മൂപ്പു കിട്ടുന്നതിന്നു മുമ്പു തിരുമനസ്സിലേക്കു കാലത്തിന്റെ ഉപദ്രവത്തിന്നു രണ്ടു തവണ ക്ഷാരം ചെയ്യുകയുണ്ടായി

എഴുന്നള്ളുകയും അവിടെയുള്ള പ്രധാനമായ ജെയിൽ എഴുന്നള്ളി കാണുകയും ഉണ്ടായിട്ടുണ്ടു്.

68 തുലാത്തിൽ അവിടുന്നു ഇട്ട്യാണത്ത് പാറുക്കുട്ടി നേത്യാരമ്മയാക്കി. എളയതമ്പുരാനായിരുന്ന കാലത്ത തിരുമനസ്സിലേക്കു പറയത്തക്ക ശീലായ്മയൊന്നും ഉണ്ടായിട്ടില്ല. ദിനചര്യ ഇപ്രകാരമാണു്. പള്ളിത്തേവാരം കഴിഞ്ഞാൽ കൌമുദി പാഠം ചൊല്ലുക. എട്ടരമണിക്കു അമൃതേത്തു് പിന്നെ ഒരു മണിക്കൂറുനേരം നമ്പൂരിമാരുമായി വെടിപ്പ



കിഴക്കെ വലിയ തമ്പുരാൻ കോവിലകം.



ഇട്ട്യാണത്ത് പാറുക്കുട്ടി നേത്ര്യാരമ്മ.



തിരുമനസ്സിലെ സീമന്തപുത്രൻ.



തിരുമനസ്സുകൊണ്ടും കുട്ടികളും.



(ചെറിയ കുഞ്ഞുണ്ണിത്തമ്പുരാൻ.)

പിന്നെ പഠിക്കുവാനുള്ളതു നോക്കുകയായി. 11 മുതൽ ഒരു മണിവരെ കൊച്ചമ്മാമൻതമ്പുരാനെയും ചെറിയ കുഞ്ഞുണ്ണിത്തമ്പുരാനെയും തങ്കം പഠിപ്പിക്കും. ഈ തമ്പുരാക്കന്മാർ ദിനകരം തുടങ്ങിയപ്പോൾ എടമന കുഞ്ഞൻ നമ്പൂതിരിപ്പാട്ടിലും ഒരുമിച്ചുകൂടി. ഇവർ മഹാമഹോപാദ്ധ്യായ ശ്രീശങ്കോപാചാൎയ്യരുടെ അടുക്കൽ വ്യുൽപ്പത്തിവാദം പഠിച്ചിരുന്നതും തന്നു. ഒന്നു രണ്ടു മയിലുകളും ഉണ്ടായിരുന്നു. പിന്നെ അന്ത്യാത്തായി. ഏഴുമണിക്കു അമൃതേത്ത്. കുറെ വെടി പറഞ്ഞ് 9 മണിയോടുകൂടി പള്ളിക്കുറുപ്പിന് എഴുന്നള്ളും. ഈ കാലത്തു അവിടുന്ന് വലിയമ്മതമ്പുരാൻ കോവിലകത്തെ കാൎയ്യംകൂടി നോക്കിയിരുന്നു. ഇത്രയൊക്കെ ജോലിയുണ്ടായിരുന്ന അന്നും തിരുമനസ്സുകൊണ്ടു എടസ്ക്കു ചതുരംഗം വയ്ക്കുകയും അവിടുത്തെ തിരുമുമ്പിൽവച്ചുതന്നെയാണ്. തിരുമനസ്സിലെ എഴുന്നള്ളത്തു അമൃതേത്തു കഴിഞ്ഞാൽ ചിങ്ങമാസത്തിൽ തീപ്പെട്ട വലിയതമ്പുരാൻ തിരുമനസ്സിലെ അടുക്കലേക്കു എഴുന്നള്ളുകയായി. വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു ഇവിടുത്തോടുകൂടി ആലോചിക്കാതെകണ്ടു ഒരു കാൎയ്യവും നടത്തിട്ടുണ്ടോ എന്നു സംശയമാണ്. സൽക്കാരകാൎയ്യങ്ങളിൽ തിരുമനസ്സുകൊണ്ടു പ്രവേശിച്ച് സ്വയാധികാരമായിതന്നെ പൂൎത്തുകൎമ്മങ്ങൾ നടത്തീട്ടുണ്ട്. അന്നു ചെയ്തുന്ന ശരിയായിട്ട് ഡയറിയും എഴുതിവെച്ചിരുന്ന കാലമായിരുന്നു. ഏകദേശം പന്ത്രണ്ടുമണിവരെ തിരുമുമ്പിലായിട്ടുതന്നെ കഴിയും. പിന്നെ സന്ധ്യവരെ മാൻ, മയിൽ, കൊരങ്ങൻ തുടങ്ങിയ മൃഗങ്ങളെ കളിപ്പിക്കും. അവയെ കോവിലകത്ത് മുററത്തുതന്നെ വളൎത്തിയിരുന്നു.



(കൊച്ചമ്മാമൻതമ്പുരാൻ.)



(ശങ്കോപാചാരി.)

വിടുത്തെ വക ശകടക്കാരൻ വെള്ളക്കുതിരയുടെ പുറത്ത് സവാരികെഴുന്നള്ളുകയും ചെയ്തുവന്നിരുന്നു. ശ്രീശങ്കോപാചാൎയ്യപാഠശാല തിരുമനസ്സുകൊണ്ടു എഴുന്നള്ളിയിരിക്കുന്ന കോവിലകത്ത് കോമളപ്പള്ളിയറയിലേക്കു മാററി. 71 ചിങ്ങം 27-ാംനു- അന്നത്തെ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് തീപ്പെട്ടു. തിരുമനസ്സിലേക്കു മൂപ്പുകിട്ടി.





ചിങ്ങമാസത്തിൽ തീപ്പെട്ട വലിയ തമ്പുരാൻ
1021—1071.

## തിരുമനസ്സിലേക്കു മൂപ്പുകിട്ടി

### 1071



പള്ളിപ്പല്ല കഴിഞ്ഞതിന്റെ ശേഷം തിരുമനസ്സിലേക്ക് തീപ്പെട്ട തിരുമനസ്സിലെ പള്ളിദീക്ഷ തുടങ്ങി. കൊച്ചി കോവിലകത്തുവെച്ച് ആ കന്നിയിൽ (1895 അക്ടോബർ 23-ാംനു-)



(തിരുമനസ്സിലെ ദീക്ഷക്കാലം.)

### 1072



തിപ്പെട്ട വ... യ തമ്പുരാൻ ... രുമനസ്സിലെ തിരുമാസവും ... വിട്ടത്തെ പള്ളിദീക്ഷയും ... ത്തിൽ കഴിഞ്ഞു. ധനുമാ... ത്തിൽ ദിവാൻ സുബ്രഹ്മ... പിള്ളക്ക് പെൻഷ്യനായി.



(ദിവാൻ സുബ്രഹ്മണ്യപിള്ള.)



(ദിവാൻ രാജഗോപാലാചാരി)



ബ്രിട്ടീഷ് റസിഡണ്ട് തോംസൻ സായ്പായിട്ട് ഒരു കൂടിക്കാഴ്ചയുണ്ടാവുകയും ബ്രിട്ടീഷ് ഗവർമ്മേണ്ടിന്റെ അനുമതിയോടുകൂടി തിരുമനസ്സുകൊണ്ട് ക്രമപ്രകാരം തിരുവാഴ്ച തുടങ്ങുകയും ചെയ്തു. ഇക്കാലത്തു സുബ്രഹ്മണ്യപിള്ള തന്നെയായിരുന്നു ദിവാൻ.



തിരുമനസ്സുകൊണ്ട് ദീക്ഷ കഴിഞ്ഞിട്ട്.

ജഗോപാലാചാര്യർക്ക് ദിവാ... പണിയായി. ഉടനെ തെ... അസിസ്റ്റണ്ട് റസിഡണ്ട്, ... വാൻ, സർവ്വാധികാര്യക്കാർ ... തലായ ഉദ്യോഗസ്ഥന്മാരോ... കൂടി തിരുമനസ്സുകൊണ്ടു ... ദ്രാശിയിലേക്ക് എഴുന്നള്ളി...

അവിടെ 20 ദിവസത്തോളം താമസിച്ചു. അന്ന് ഗവണ്ണരായിരുന്ന ഹാവ്ലോക്ക് പ്രഭുവും, ഭാര്യയും, മററു പലെ യോഗ്യന്മാരുമായിട്ടു കൂടിക്കാഴ്ച യുണ്ടായി. മദ്രാശിയിൽ പലെ സ്ഥലങ്ങളും എഴുന്നള്ളി കാണുകയും ഉണ്ടായിട്ടുണ്ട്. വിക്ടോറിയാ മഹാരാജ്ഞിയുടെ രാജ്യഭാരം 60 കൊല്ലം തികയുന്നതിനെ സംബന്ധിച്ച ജൂബിലി ആഘോഷവും ഈ



സർ. ആർതർ ഹാവലോക്ക്



ഭാര്യ



തിരുമനസ്സിലേക്ക് കെ. സി. എസ്സ്. ഐ. എന്ന സ്ഥാനം കിട്ടിയതിന്നു ശേഷം

കൊല്ലത്തിലാണ് നടന്നിട്ടുള്ളത്. ആ വിശേഷദിവസത്തിൻെറ ഓമ്മക്കായി എറണാകുളത്തു പൊതുവെ ഉള്ള ഒരു വായനശാലയും ടൌൺഹാളും ഏപ്പെടുത്തുവാനും തൃശ്ശിവപേരൂര് സ്ത്രീകൾക്ക് ഒരാസ്പത്രി പണിയിക്കുവാനും തീച്ചപ്പെടുത്തി. ഈ കൊല്ലത്തിൽതന്നെയാണു മുറക്കുള്ള ഒരു സവ്വെ തുടങ്ങുവാൻ ഉത്സാഹിച്ചത്. ജെയിലിൽ ഉണ്ടായിരുന്ന ചില ന്യൂനതകൾ തീക്കുവാനുള്ള ശ്രമവും ചെയ്തുതുടങ്ങി. മലകൾ പരിശോധിക്കുവാനായി മദിരാശി ഗവമ്മേണ്ടിൽനിന്ന് ഗവമ്മേണ്ടുദ്ര്യോഗസ്ഥനായ ഫോഷ്ട് എന്ന സായ്പിനെ — അയച്ചുകൊടുത്തു. കണക്കു സംബന്ധമായ ചില പരിഷ്കാരങ്ങൾ വരുത്തുവാൻ ആരംഭിച്ചതും ഇക്കാലത്തു തന്നെയാണ്.

## 1673

മദ്രാശി ഗവണ്ണർ ആയിരുന്ന ഹാവ്ലാക്ക് പ്രഭുവും ഭാര്യയും ഈ കൊല്ലം കന്നിമാസത്തിൽ തൃശ്ശിവപേരൂർ വഴി എറണാകുളത്ത് വരികയും തിരുമനസ്സിലെ സല്ക്കാരം സ്വീകരിക്കയും ഉണ്ടായിട്ടുണ്ട്. അന്ന് തിരുമനസ്സിലെ അപേക്ഷപ്രകാരം എറണാകുളത്ത് വായനശാലക്ക് ഗവണ്ണർ കല്ലിടുകയും ചെയ്തു. തിരുമനസ്സിലേക്കു കെ. സി. എസ്സ്. ഐ. എന്ന ബഹുമതി കിട്ടിയതും ഈ കൊല്ലത്തിലാണ്. തിരുമനസ്സിലേക്കു തിരുമൂപ്പു കിട്ടീട്ട് ഏറെക്കാലം കഴിയുന്നതിനു മുമ്പുതന്നെ ഈ ബഹുമതി കിട്ടുവാൻ സംഗതിയായത് മദിരാശി ഗവമ്മേണ്ടിന്ന് അവിടത്തെ രാജ്യഭാരത്തിലുള്ള തൃപ്തി നിമിത്തമാണെന്ന് അന്നത്തെ റസിഡണ്ടായ റീസ്സായ്പ് കൂടിക്കാഴ്ച സമയത്തു പറകയും ഉണ്ടായിട്ടുണ്ട്.

ദിവാനായിരുന്ന രാജഗോപാലാചാൎയ്യർ ശരീരത്തിന്നു സുഖക്കേടായിട്ട രണ്ടുമാസം അവുധി എടുത്തു. കണ്ടെഴുത്തായിരുന്ന സ്വാമിനാഥയ്യരാണ് പകരം നോക്കിയിരുന്നത്. ഈ കൊല്ലത്തിൽ ലാണ്ട്റവന്യു ഡിപ്പാർട്ടുമേണ്ടിലും റജിസ്ത്രേഷൻ ഡിപ്പാൎട്ടുമേണ്ടിലും മുൻ കൊല്ലത്തേക്കാൾ അഭിവൃദ്ധിയുണ്ടായി. ക്രമപ്രകാരമുള്ള സൎവ്വെ ആരംഭിച്ചു. അഞ്ചൽ ഡിപ്പാൎട്ടുമേണ്ടിൽ ലക്കോട്ടുകളുടേയും സ്റ്റാമ്പുകളുടേയും ആകൃതിയും നിറവും മാറുകയും രണ്ടുപൈ കാർഡും മൂന്നുപൈ സ്റ്റാമ്പും നടപ്പാക്കുകയും ചെയ്തു. കൊച്ചി സ്റ്റാമ്പുനിയമം ജനങ്ങൾ മനസ്സിലാക്കിത്തുടങ്ങി എന്നുള്ളതിന് അക്കൊല്ലത്തെ സ്റ്റാമ്പു ഡിപ്പാൎട്ടുമേണ്ടിൽ നിന്നുള്ള വരവിൽ പിഴ മുതലായവവക 6000 ക. കറവുവന്നതുകൊണ്ടറിയാവുന്നതാണ്. മരുന്നു കൊടുക്കുക മാത്രം ചെയ്തുവന്നിരുന്ന രണ്ടു ഡിസ്പെൻസരികൾ രോഗികളെ കിടത്തിച്ചികിത്സിക്കുന്ന ആസ്പത്രികളാക്കി. മുൻകൊല്ലത്തിൽ നീതിന്യായകോടതികളിൽനിന്ന് 2710 ഉറുപ്പിക മാത്രമെ ആദായമുണ്ടായിട്ടുള്ളൂ. ഈ കൊല്ലത്തിൽ മുപ്പത്തിനാലായിരം ഉറുപ്പിക മിച്ചമുണ്ടായിട്ടുണ്ട്.



(തിരുമനസ്സുകൊണ്ട് കന്നൂരിൽ)

## 1074

ഈ കൊല്ലത്തിൽ തിരുമനസ്സുകൊണ്ടു മദിരാശിക്കും കന്യാക്കും എഴുന്നള്ളുകയുണ്ടായി. സാമാന്യമായിട്ടുള്ള ഒരു റവന്യു സൎവ്വെ തുടങ്ങി. മരാമത്തിനെ സംബന്ധിച്ച് (P. W. D.) ഒരു നിയമം നടപ്പാക്കി. സൎക്കാർ ചിലവിന്മേൽ ഷൊറണ്ണൂർ മുതൽ എറണാകുളംവരെ തീവണ്ടി നടപ്പാക്കാൻ ഇന്ത്യാഗവൎമ്മെണ്ടിന്റെ അനുവാദം സമ്പാദിക്കുകയും കൊല്ലാവസാനത്തോടുകൂടി ആ പണി ആരംഭിക്കാനുള്ള ഏൎപ്പാടുകൾ ചെയ്കയും ചെയ്തു. ബ്രിട്ടീഷ് ഗവൎമ്മെണ്ടുദ്യോഗസ്ഥനായ ആൽവാർ ചെട്ടിയെ മലവക കൺസർവേറ്ററായി വരുത്തി. മലവക ഒരു നടവടി നിയമവും ഏൎപ്പെടുത്തി. കോൎട്ടുഫീസ്സ് പണമായി വാങ്ങിയിരുന്നതിന്നു പകരം കോൎട്ടുഫീസ്സ് സ്റ്റാമ്പ് മുതലായതു നടപ്പാക്കി. ഈ കൊല്ലം മുതൽ നികുതി പിരിക്കുന്നതിൽ വിപ്ലവം കണ്ടുതുടങ്ങി. ആറുകൂ തൊണ്ണൂറൊമ്പതും തൊണ്ണൂറാണ്ടിൽ പിരിവുണ്ടായിട്ടുണ്ട്. ഈ കൊല്ലം പെൺപള്ളിക്കൂടങ്ങളുടെ വൎദ്ധനക്കുവേണ്ടി 4500 ഉറുപ്പികയോളം ചിലവഴിച്ചു. തീവണ്ടിപ്പണിവകക്ക് 50½ ലക്ഷം ഉറുപ്പിക ആകെ അടങ്കലിട്ടു. മുദ്രപത്രം സംബന്ധിച്ച പല പരിഷ്കാരങ്ങളും വരുത്തി. കൊച്ചി ഫിനാൻഷ്യൽകോഡു നടപ്പാക്കി. മുതലെടുപ്പും വൎദ്ധിച്ചു.

## 1075

തിരുമനസ്സിലെ സഹോദരനായ എളയതമ്പുരാൻ തിരുമനസ്സുകൊണ്ട് ഈ തുലാം 22-ാംനു- ഇരിഞ്ഞാലക്കുടെ നിന്നും തീപ്പെട്ടു. ഈ കൊല്ലത്തിൽ തിരുമനസ്സുകൊണ്ട് മൂന്നുമാസത്തോളം കന്നൂർ എഴുന്നള്ളിത്താമസിച്ചു. ഇടക്ക് ഓരോക്ഷായ തൃശ്ശിയക്ക് ഷൊറണ്ണൂർവരെ എഴുന്നള്ളുകയും ഉണ്ടായിട്ടുണ്ട്. മദിരാശി സേനയുടെ അധിപനായിരുന്ന സർ, ജാർജ്ജ് വൂൾസ്ലി തിരുമനസ്സിലെ അതിഥിയായി കൊച്ചിരാജ്യം കാണ്മാൻ വന്നു.



സർ. ജോർജ്ജ് വൂൾസ്‌ലി

കണയന്നൂർ, കൊടുങ്ങല്ലൂർ ഈ രണ്ടു താലൂക്കും കൊച്ചി ഏതാനും ഭാഗവും സർവ്വേ കഴിഞ്ഞു. പള്ളിപ്പുറം, വൈപ്പ് ഈ പ്രവൃത്തികളിലുണ്ടായിരുന്ന കടൽവച്ച ഭൂമികൾ കുടികൾക്കു ലേലം വിളിച്ച് ചാർത്തിക്കൊടുത്തു. ജയിലിനെസ്സംബന്ധിച്ച നിയമം ഉണ്ടാക്കി. മലയാം പട്ടാളം പരിഷ്കരിച്ചു. മലങ്കാടു നിയമവും കുറപ്പിനെസ്സംബന്ധിച്ച നിയമവും ഉണ്ടാക്കി മദിരാശി ഗവർമ്മേണ്ടിന്റെ അനുവാദത്തിന്നയച്ചു. തീവണ്ടി വഴിപ്പണി ആരംഭിച്ചു. ഈ വിഷയത്തിൽ ഈ കൊല്ലം 21 ലക്ഷം ഉറുപ്പിക ചിലവായിട്ടുണ്ട്. 6 പുതിയ അഞ്ചലാപ്പീസ്സുകൾ സ്ഥാപിച്ചു. കണക്കുകൾ പരിഷ്കാരം പൂർത്തിയായി.

### 1076

ഈ കൊല്ലത്തിലാണ് വൈസ്രായി കർസൺ പ്രഭുവും ഭാര്യയും കൂടി നമ്മുടെ രാജ്യം കാണുവാൻ വന്നത്. ഇവരെ പോഞ്ഞിക്കരയിൽ ചെന്ന് എതിരേല്പാൻ തിരുമനസ്സുകൊണ്ടും എളയതമ്പുരാൻ തിരുമനസ്സുകൊണ്ടും കൂടി എഴുന്നള്ളിയിരുന്നു. ഇതിന്നുമുമ്പ് ഒരു വൈസറായി ഇവിടെ വരികയുണ്ടായിട്ടില്ല. കൊച്ചി എറണാകുളം കാഴ്ചപോലെ ഒരു കാഴ്ച വേറെ ഒരു ദിക്കിലും കണ്ടിട്ടില്ലെന്നു വൈസ്രായി അഭിപ്രായപ്പെടുകയുണ്ടായി.





ഇന്ത്യാ വൈസറായിയായിരുന്ന കർസൺ പ്രഭുവും പതിയും.





എളയതമ്പുരാൻ തിരുമനസ്സുകൊണ്ടു







എറണാകുളം കായൽവക്ക്



തിരുമനസ്സിലെ അമ്മയുടെ ദീക്ഷക്കാലം

തിരുമനസ്സിലെ അമ്മയായ വലിയമ്മ തമ്പുരാൻ തിരുമനസ്സുകൊണ്ട് ഈ മാസം 14-ാംനു- തൃപ്പൂണിത്തുറെനിന്നും തീപ്പെട്ടു. തിരുമനസ്സിലേക്ക് ഒരു കൊല്ലത്തേക്കു പള്ളിദ്ദീക്ഷയും ആയി.

ഈ കൊല്ലം ഏഴുമാസത്തിലധികം ദിവാൻ രാജഗോപാലാചാരിക്ക് അവധിയായിരുന്നു. ലോക്ക് സായ്പാണ് പകരം നോക്കിയിരുന്നത്. തോംസൻ സായ്പിന്റെ അധികാരത്തിൽ സർവ്വെ മുറക്കു നടന്നുകൊണ്ടിരുന്നു. ഇക്കൊല്ലം നൂററുക്കു തൊണ്ണൂറൊമ്പതേമുക്കാലും നികുതിയിൽ പിരിവുണ്ടായിട്ടുണ്ട്. ഏഴുകൊല്ലത്തേക്ക് ഒരു പോല്ലീസ്സ "ഡിപ്പാർട്ടുമെണ്ടു" മേലുദ്യോഗസ്ഥരെ (ഏ. സുബ്ബറാവു) ബ്രിട്ടീഷിൽ നിന്നും വരുത്തി. ഈ കൊല്ലത്തിൽ പുതുതായി എട്ടുനിയമങ്ങൾ നടപ്പാക്കി. ചാലക്കുടിവഴിക്ക് മലയിൽനിന്നു ഒരു ട്രാം പണിക്കുവേണ്ട വട്ടങ്ങൾ കൂട്ടിത്തുടങ്ങി. മലയിൽനിന്നുള്ള ആദായം നാലിരട്ടിച്ചു. തീവണ്ടിപ്പണിക്ക് തന്നാണ്ടിൽ $26\frac{1}{2}$ ലക്ഷം ഉറുപ്പിക മുടക്കി. പണി അവസാനിച്ചകൂട്ടത്തിലായി. ഈ കൊല്ലത്തിൽ ആകെ ചിലവു കഴിച്ച് ൩ ലക്ഷം ഉറുപ്പിക മിച്ചം കണ്ടു.



(ലോക്ക് സായ്പ്)

## 1077

തിരുമനസ്സിലെ ചിററമ്മയായ വലിയമ്മ തമ്പുരാൻ തിരുമനസ്സുകൊണ്ട് കുംഭം 3-ാംനു- തൃപ്പൂണിത്തുറ നിന്നും തീപ്പെട്ടു. അവിടത്തോടുകൂടി 31-ൽ തീപ്പെട്ട വലിയമ്മതമ്പുരാൻ തിരുമനസ്സിലെ മക്കൾ എല്ലാവരും കഴിഞ്ഞു. ഈ കൊല്ലത്തിൽ മുക്കാൽ ഭാഗവും ദി



വലിയമ്മത്തമ്പുരാൻ.

ഷാനായിരുന്നത് ലോക്ക് സായ്പാണ്. അതിൻെറ ശേഷം പട്ടാഭിരാമരാവു ദിവാനായി. ഇക്കൊല്ലം ഒരു നിയമം മാത്രമെ നടപ്പാക്കിയുള്ളുവെങ്കിലും മററു പല ബില്ലുകളെപ്പററിയും ആലോചന നടത്തിയിരുന്നു. കൊല്ലാവസാനത്തോടുകൂടി തീവണ്ടി നടപ്പായി. ഈ വകക്ക് ആകെ 63½ ലക്ഷം ക. ചിലവായിട്ടുണ്ട്. മലവക ട്രാം പണി തുടങ്ങി. ഇക്കൊല്ലത്തിൽ സ്കൂളുകളുടേയും പഠിക്കുന്ന കുട്ടികളുടേയും തുക വളരെ വദ്ധിച്ചു. ഈ കൊല്ലത്തിലും ചിലവു കഴിച്ച് 2 ലക്ഷം ക. കൂട്ടതലുണ്ടായിട്ടുണ്ട്.

## 1078



ദിരാശി ഗവൎണ്ണരായിരുന്ന ആംപ്ഥിൽ പ്രഭുവും ഭാൎയ്യയും ഇക്കൊല്ലത്തിലാണ് ആദ്യം കൊച്ചിയിലേക്കു വന്നത്. തിരുമനസ്സിലെ ഡല്ലിയാത്ര ഇക്കൊല്ലത്തെ പ്രധാനസംഗതികളിൽ ഒന്നാണ്. തിരുമനസ്സുകൊണ്ടു തുലാമാസത്തിൽ ഇവിടെനിന്ന് എഴുന്നള്ളത്തു പുറപ്പെട്ടു പൂന, ബാമ്പെ, അലഹബാദ്, ശ്രീകാശി, കല്ക്കത്ത മുതലായ പ്രധാനസ്ഥലങ്ങളിൽകൂടി സഞ്ചരിച്ച് ധനു ആദ്യം ഡല്ലിയിൽ എഴുന്നള്ളത്തെത്തി. ഡർബാർ കഴിഞ്ഞ രണ്ടാംദിവസം തിരുമനസ്സിലേക്കു ജി. സി. എസ്സ്. ഐ. എന്ന സ്ഥാനം ലഭിച്ചു. പട്ടാഭിരാമരാവു എഴുന്നള്ളത്തൊരുമിച്ചു ഡല്ലിയിലേക്കു പോയിരുന്ന കാലം രണ്ടു മാസത്തേക്കു ചീഫ് കോടതി ജഡ്ജിയായിരുന്ന ടി. സി. കൃഷ്ണമേനോനാണ് പകരം നോക്കിയിരുന്നത്.



ദിവാൻ പട്ടാഭിരാമരാവു.



കാശി പണ്ഡിതസമാജം.



അസിഘട്ടം.



ഒന്നാമത്തെ ഡൽഹി ദർബാർ.





ടി. സി. കൃഷ്ണമേനോൻ



## 1079

ഈ കൊല്ലം വൃശ്ചികമാസത്തിൽ തിരുമനസ്സുകൊണ്ട് എഴുന്നള്ളത്തു പുറപ്പെട്ട്, തൃശ്ശിനാപ്പള്ളി, തഞ്ചാവൂർ, കുംഭകോണം, ചിദംബരം, പാണ്ടിച്ചേരി മുതലായ ദിക്കുകളിൽകൂടി ധനു ആദ്യം മദിരാശിയിൽ എഴുന്നള്ളത്തി. അവിടെ ഗവർണ്ണരുടെ അതിഥിയായി പന്ത്രണ്ടു ദിവസം എഴുന്നള്ളിത്താമസിച്ചു. അവിടെനിന്ന് തൃശ്ശിനാപ്പള്ളി, മധുര, രാമനാഥപുരം മുതലായ ദിക്കുകളിൽകൂടി രാമേശ്വരത്തേക്ക് എഴുന്നള്ളി. അവിടെ അഞ്ചുദിവസം എഴുന്നള്ളിത്താമസിച്ചു തിരുവനന്തപുരം വഴിയാണ് തിരികെ എഴുന്നള്ളിയത്. പതിമൂന്നു ദിവസത്തോളം അവിടുന്നു തിരുവിതാംകൂർ മഹാരാജാവിന്റെ അതിഥിയായിരുന്നു. ഇതിൽ മൂന്നുദിവസം തിരുവനന്തപുരത്തു തന്നെയായിരുന്നു എഴുന്നള്ളിത്താമസം.

തിരുമുമ്പാകെയുള്ള സ്പെഷ്യൽ അപ്പീൽ വേണ്ടെന്നുവെച്ച് ആ അധികാരം ചീഫ്കോടതിക്കുതന്നെ കൊടുത്തു.



തിരുമനസ്സുകൊണ്ടു് പാണ്ടിച്ചേരിയിൽ.



തിരുമനസ്സുകൊണ്ടു് തിരുവിതാംകൂറിൽ.



തിരുവിതാംകൂർ മഹാരാജാവു്.





കാശി മഹാരാജാവു്.



# സർ. രാമവൎമ്മ

ജി. സി. എസ്സ്. ഐ., ജി. സി. ഐ ഇ., എഫ്. എം. യു.

കൊച്ചി വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട്.

## 1080

ഇക്കൊല്ലത്തിൽ തിരുവിതാംകൂർ മഹാരാജാവ് എറണാകുളത്തേക്ക് എഴുന്നള്ളി. അവിടെ രണ്ടുദിവസം തിരുമനസ്സിലെ അതിഥിയായി താമസിച്ച് തിരിയെ എഴുന്നള്ളി. ഇക്കൊല്ലത്തിൽ കാശി മഹാരാജാവും മദിരാശി സേനയുടെ അധിപനായ സർ ജാർജ്ജ് പ്രെട്ടിമെൻ സായ്പും ഭാര്യയും സർക്കാർ അതിഥികളായി ഇവിടെ വരികയുണ്ടായിട്ടുണ്ട്. പതിവുപോലെ ഇക്കൊല്ലവും തിരുമനസ്സുകൊണ്ട് ചിങ്ങമാസം കാലത്തു കാഞ്ഞിരപ്പിള്ളിയിൽ എഴുന്നള്ളിത്താമസിച്ചു. രണ്ടുതവണ തൃശ്ശിവപേരൂർക്കും എഴുന്നള്ളത്തുണ്ടായി. തിരുവഞ്ചിക്കുളത്തേക്കു തൃക്കൺപാക്കാനും എഴുന്നള്ളി. സർ ജേയിമിസ് തോംസൻ സായ്പിന് കെ. സി. എസ്സ്. ഐ. എന്ന സ്ഥാനം കൊടുക്കുന്ന അവസരത്തിൽ തിരുമനസ്സുകൊണ്ട് മദിരാശിക്ക് എഴുന്നള്ളിയിരുന്നു. അതു കഴിഞ്ഞു തിരിയെ എഴുന്നള്ളി ഒരു മാസം കഴിഞ്ഞു കന്യാ[illegible] എഴുന്നള്ളി.

മദിരാശിയിലെ "കൊച്ചിൻ ഹൌസ്സ്"

## 1081

കൊച്ചി മലവക ട്രാം നടപ്പാക്കുന്നതിന്നും നായാട്ടിന്നും ആയി ആമ്പ്തിൽ പ്രഭു വന്നിരുന്നത് ഇക്കൊല്ലത്തിലാണ്. ആമ്പ്തിൽ പ്രഭു കന്നിമാസത്തിൽ (1905 സപ്തമ്പർ 26-ാംനു-) ചാലക്കുടി എത്തി വൈകുന്നേരം തൊപ്പത്തിക്കവലെ എത്തി അന്നു രാത്രി അവിടെ താമസിച്ചു. പിറേറ ദിവസം കാലത്തു പറമ്പിക്കുളത്തേക്കു യാത്ര പുറപ്പെട്ടു. ട്രാം വഴിയുടെ അവസാനത്തിൽ ഇരുട്ടായപ്പോഴേക്കും എത്തി. തിരുമനസ്സുകൊണ്ടു ഗവർണ്ണരായിട്ടു തൊപ്പത്തിക്കവലെവെച്ചു ഒരുമിച്ചുകൂടി പറമ്പിക്കുളത്തേക്ക് എഴുന്നള്ളി. പിന്നെ നാലുദിവസത്തേക്കു ഗവർണ്ണരും പരിവാരവും പറമ്പിക്കുളത്തു തന്നെയാണ് താമസിച്ചത്. ഗവർണ്ണരുടെ മടക്കത്തിൽ തിരുമനസ്സുകൊണ്ട് ഒരുകൊമ്പൻകുട്ടിയിൽവെച്ച് ഒരുമിച്ചുകൂടി. അവിടെനിന്നു രണ്ടുപേരും ഒരുമിച്ചു ട്രാംവെ ഇൻക്ലയിൻ (കത്തായിട്ടുള്ള എറക്കം) പോയി കണ്ടു. രാത്രി തൊപ്പത്തിക്കവലെ താമസിച്ചു പിറേറ ദിവസം പന്ത്രണ്ടുമണിക്കു ചാലക്കുടിയിൽ എത്തി. അവിടെവെച്ച് എടനേരം സർക്കാര് വകയായി ഗവർണ്ണർക്ക് ഒരു സൽക്കാരം ഉണ്ടായി. അതു കഴിഞ്ഞു തിരുമനസ്സുകൊണ്ടു ഗവർണ്ണർ ഒരുമിച്ചു ട്രാംവെക്കു സമീപിച്ച് പ്രത്യേകിച്ചു കെട്ടിയുണ്ടാക്കീട്ടുള്ള മണ്ഡപത്തിലേക്ക് എഴുന്നള്ളി. അവിടെവെച്ചു ട്രാംവെയുടെ ആരംഭം മുതല്ക്കുള്ള ഒരു ചരിത്രം ദിവാൻ വായിക്കുകയും മലവക ട്രാംവെ തുറക്ക ഏർപ്പെടുത്തിയതായി ഗവർണ്ണർ വളരെ പ്രശംസിച്ചു പ്രസംഗിക്കുകയും ചെയ്തു. അതിന്റെ ശേഷം ആനക്കൊമ്പുകൊണ്ടു പിടിയും വെള്ളികൊണ്ട് അലകും, ഒരുപുറത്തു സ്വർണ്ണംകൊണ്ടു കൊച്ചി മലവക ട്രാംവെ എന്ന എഴുത്തും മറെറപ്പുറത്തു രാജമുദ്രയും ഉള്ളതായ ഒരു കോടാലി വലുതായ വീട്ടിപ്പെട്ടിയിൽ ആക്കി തിരുമനസ്സുകൊണ്ടു ഗവർണ്ണർക്കു സമ്മാനമായി കൊടുത്തു. അന്നുതന്നെ ഗവർണ്ണർ ഉട്ടകമണ്ടിലേക്കു പുറപ്പെടുകയും ചെയ്തു.

വെയിൽസ്സ് രാജകുമാരനും രാജകുമാരിയും മദിരാശിയിൽ വന്നിരുന്നകാലം ഈ കൊല്ലമായിരുന്നു. തിരുമനസ്സുകൊണ്ടും മദിരാശിക്ക് എഴുന്നള്ളിട്ടുണ്ടായിരുന്നു. അന്നു മദിരാശിയിൽ കൊച്ചി വക സ്ഥലം പണിതീർന്നിരുന്നു. അവിടെവെച്ചു തന്നെയാണ് വെയിൽസ്സ് രാജകുമാരൻ തിരുമനസ്സിലെ തിരിയെ വന്നു കാണുകയുണ്ടായത്. തിരുമനസ്സുകൊണ്ടു മദിരാശിയിൽനിന്നും തിരിയെ എഴുന്നള്ളി അഞ്ചുമാസം കഴിഞ്ഞിട്ടു കുത്താലത്തേക്കെഴുന്നള്ളി. ആലപ്പുഴ കൊല്ലം ഈ വഴിക്കാണ് എഴുന്നള്ളിയത്. മടങ്ങി എഴുന്നള്ളിയതും കൊല്ലം, തൃക്കുന്നപ്പുഴ, ആലപ്പുഴ മുതലായ ദിക്കുകളിൽ കൂടിയാണ്. അവിടുന്നു തിരുവിതാംകൂർ മഹാരാജാവിന്റെ അതിഥിയായിട്ടാണ് ഈ ദിക്കുകളിൽ എഴുന്നള്ളി താമസിച്ചത്. കൊ[illegible], പാലപ്പള്ളിയിൽ റബ്ബർ കൃഷിയും തുടങ്ങി.

തിരുമനസ്സുകൊണ്ടു കന്നൂരിൽ.

